


# മലങ്കര സഭ

ജനുവരി 1997

33–ാമത്
ഓർമ്മപെരുന്നാൾ
ജനുവരി 3



പ. ഗീവർഗീസ്
ദ്വിതീയൻ
ബാവാ തിരുമേനി

63–ാമത്
ഓർമ്മപെരുന്നാൾ
ഫെബ്രുവരി 23



വട്ടശ്ശേരിൽ
മാർ ദീവാന്നാസ്യോസ്
തിരുമേനി

*Inserted by:*

Dr. George Thomas
Mrs. Dr. Grace George
Gem & Greg
S. Africa

*For Favours Received*



ROBIN VARGHESE
Kallissery

# മലങ്കരസഭ

ദേവലോകം കോട്ടയം 38.

ലക്കം 1 പുസ്തകം 52

ജനുവരി 1997




Patron Saint



## സമാധാന ശ്രമങ്ങൾക്ക് 'ഡിക്രീ'ബന്ധനമോ?

പുതുവർഷത്തിൽ സാധാരണക്കാരായ സഭാംഗങ്ങൾ പ്രതീക്ഷിക്കുന്നത് സഭാ സമാധാനമാണ്. പക്ഷേ സമാധാന ശ്രമങ്ങൾക്ക് സംഭവിച്ചിരിക്കുന്ന അകാലമാന്ദ്യം അവരെ അമ്പരപ്പിക്കുന്നു. കാരണമന്വേഷിക്കുന്നവർക്ക് ചിലയിടങ്ങളിൽനിന്നെങ്കിലും ലഭിക്കുന്ന മറുപടി, 'ഡിക്രി' വന്നു കഴിഞ്ഞിട്ടേ ഇനി ബാക്കി കാര്യങ്ങൾ എന്നാണ്.

ഈ മാന്ദ്യം മനുഷ്യൻ വരുത്തിയതാണെങ്കിൽ മഹാപാതകമാണ്; അധാർമ്മികമാണ്. സഭയെ സ്നേഹിക്കുന്ന പലരും ചോദിക്കുന്ന ഒരു ചോദ്യം, സഭാസമാധാനാലോചനകൾ നിർത്തിവച്ചത് ആരാണ് എന്നാണ്. സമാധാനത്തിനു വേണ്ടി സംയുക്ത ആലോചനാ സമിതി അംഗീകരിച്ച ആദ്യ ഫോർമുല ഓർത്തഡോക്സ് വിഭാഗത്തിൻെറ കേന്ദ്ര സമിതികളെല്ലാം അംഗീകരിച്ചു. എന്നാൽ പ്രസ്തുത ഫോർമുല പ. പാത്രിയർക്കീസ് ബാവായ്ക്ക് അയച്ചുകൊടുത്തു കഴിഞ്ഞ് എന്തു സംഭവിച്ചുവെന്ന് ആരും അറിയുന്നില്ല. ഇതിനിടയ്ക്ക് പ. പാത്രിയർക്കീസ് ബാവായുടെ പ്രതിനിധികളായി പലരും ഇവിടെ വന്നുപോയി. അവരെ സന്ദർശിച്ചവരിൽ ഭൂരിപക്ഷം, സമാധാന കാംക്ഷികളായിരുന്നുവോ എന്നാണ് പരിശോധിക്കേണ്ടത്. നിലനിൽക്കുന്ന വ്യവസ്ഥിതിയിൽ കൈയാളുന്ന സ്ഥാനമാനങ്ങൾക്ക് കോട്ടം തട്ടാതിരിക്കുവാനും, ഏതോ ചരിത്ര ഭാഗധേയത്തിൽ ഉള്ളിലൂർന്ന വികാരഭാവത്തെ വിശ്വാസത്തിന് അടിത്തറയാക്കുവാനും ശ്രമിക്കുന്നിടത്തോളം സമാധാന ശ്രമങ്ങൾ ലക്ഷ്യത്തിലെത്തുകയില്ല. "സമാധാനമാണാഗ്രഹിക്കുന്നത്" എന്ന വായ്ത്താരിയുടെ വക്രത എത്ര ജുഗുപ്സാവഹമാണ്.

ജെ.കെ



Typeset by Modern Graphics, Arpookara, Kottayam 686 008

## ഇതളുകൾ




## മലങ്കരസഭ

### ഇന്ത്യയിൽ

| | | |
|---|---|---|
| വാർഷിക വരിസംഖ്യ - | 30 | രൂപ |
| 5 വർഷത്തേക്ക് | 150 | രൂപ |
| 10 വർഷത്തേക്ക് | 300 | രൂപ |
| ആയുഷ്കാലവരിസംഖ്യ (25 വർഷത്തേക്ക്) | 500 | രൂപ |

### ഇന്ത്യയ്ക്കു വെളിയിൽ
**(By Airmail)**

| | | |
|---|---|---|
| ഒരു വർഷത്തേക്ക് | 250 | രൂപ |
| അഞ്ചു വർഷത്തേക്ക് | 1000 | രൂപ |

### ഉപകാരസ്മരണ

| | | |
|---|---|---|
| മിനിമം ബ്ലോക്ക് | 60 | രൂപ |
| കാൽ പേജ് | 300 | രൂപ |
| അര പേജ് | 600 | രൂപ |
| ഫുൾ പേജ് | 1000 | രൂപ |
| കവർ 2-ാം പേജ് | 1300 | രൂപ |
| കവർ 3-ാം പേജ് | 1200 | രൂപ |
| കവർ 4-ാം പേജ് | 1500 | രൂപ |
| Matrimonial minimum | 250 | രൂപ |

മറ്റു പരസ്യങ്ങൾക്കും ഈ നിരക്കുതന്നെ.

*മാനേജർ*

# സുവിശേഷ കിരണങ്ങൾ

ഡോ. യാക്കോബ് മാർ ഐറേനിയസ്

## ദനഹായ്ക്കുശേഷം ഒന്നാം ഞായർ
## (ജനുവരി 12)
## വി. മത്തായി 4: 12-22

യോഹന്നാൻസ്നാപകൻെറ ശുശ്രൂഷ സമാപ്തിയായി. കർത്താവിൻെറ പരസ്യശുശ്രൂഷയും പുതിയ ഉടമ്പടിയുടെ ആദ്യരംഗങ്ങളും ഇവിടെ ആരംഭിക്കുന്നു.

1. മാതാപിതാക്കൾക്കു കീഴടങ്ങി, ഗൃഹജോലികളും ചെയ്ത് നസറേത്തിൽ ഒതുങ്ങിക്കഴിഞ്ഞിരുന്നവൻ ദൈവനിയോഗപ്രകാരമുളള തൻെറ ശുശ്രൂഷയ്ക്കായി വീടുവിട്ടിറങ്ങുകയാണ്. നസ്രേത്തിൽനിന്നും ഗലീലതീരത്തുളള കഫർനഹൂമിലേക്കുളള മാറ്റം ഒരു യുഗപ്പിറവിയാണ്. "വീടു വിട്ടിറങ്ങുക" എന്നത് ദൗത്യനിർവ്വഹണത്തിൻെറ പ്രധാനപ്പെട്ട മാനം തന്നെ. ഇനി ഒരിക്കലും പഴയ നിലയിലേക്കു മടക്കമില്ല. ഈ സർവ്വസംഗ പരിത്യാഗം എല്ലാവർക്കും കൈപ്പിടിയിലൊതുങ്ങുന്നതല്ലെങ്കിലും, ചിലരെങ്കിലും ഈ പാതയിലൂടെതന്നെ സഞ്ചരിക്കേണ്ടവരാണ്. പക്ഷെ "എല്ലാം വിട്ടൊഴിഞ്ഞെന്ന" ലേബലിൽ പകുതി അവിടെയും അതിലധികം ഇവിടെയുമായുളള സാഹസിക പരീക്ഷണംകൊണ്ട് കാര്യമായ പ്രയോജനമുണ്ടാകാറില്ല. സേവനത്തിനും, സന്യാസത്തിനുമൊക്കെയായി സ്വജീവിതം അർപ്പിക്കുന്നവർ ഈ പാഠത്തിൻെറ സാരാംശം ഉൾക്കൊളളുമോ?

2. യേശുവിൻെറ പ്രവേശനം, അന്ധകാരത്തിൽ പ്രകാശമെത്തിക്കുന്ന വിളക്കുപോലെയാണ്. പട്ടിണി, അജ്ഞത, നിരക്ഷരത, മദ്യപാനം, പാപവൃത്തികൾ തുടങ്ങിയ ഇരുൾമേഖലകളിൽ എന്നെന്നോ, എങ്ങോട്ടെന്നോ അറിയാതെ നട്ടം തിരിയുന്നവർക്ക് മോചനത്തിൻെറ വെളിച്ചമെത്തിക്കുന്നതല്ലേ യഥാർത്ഥ സുവിശേഷവും, മിഷൻ പ്രവർത്തനങ്ങളും?

3. ദൈവരാജ്യം സമാഗതമായിരിക്കുന്നതിനാൽ അനുതപിച്ച് പാപങ്ങളെ വിട്ടൊഴിഞ്ഞ് ജീവിക്കുന്നതിനുളള ആഹ്വാനം സുവിശേഷ ഘോഷണത്തിൻെറ പ്രധാന അംശമാണ്. മനുഷ്യൻെറ തെറ്റുകൾ ചൂണ്ടിക്കാണിച്ച് ബോദ്ധ്യം വരുത്തി, അവയിൽനിന്നു കരകയറ്റാൻ ശ്രമിക്കാതെ സാരോപദേശങ്ങളും കർണ്ണാനന്ദകരമായ സംഗീതവും പകർന്നാൽ അത് സുവിശേഷ പ്രഭാഷണമാവില്ല.

4. മുമ്പ് യേശുവിനെ കണ്ടുമുട്ടിയിട്ടുളളവരെ (യോഹ. 1: 35-40) വീണ്ടും വിളിക്കുമ്പോൾ അവർ അവരുടെ ജീവിതായോധന മാർഗ്ഗങ്ങളും കുടുംബവുമുൾപ്പടെ സകലവും വിട്ടിട്ട് അദ്ദേഹത്തെ അനുഗമിച്ചു. വീടുവിട്ടിറങ്ങിയ ദൈവപുത്രൻെറ വിളികേട്ടതനുസരിച്ച് "വീടും തൊഴിലും വിട്ടിറങ്ങുന്ന" ആദ്യഫലങ്ങളാണിവർ.

അവരാണ് പ്രപഞ്ച ഭരണകർത്താക്കളും സഭയുടെ തൂണുകളും. സാധാരണ ജനങ്ങളുടെയും, മറ്റെല്ലാവരുടെയും പ്രതിനിധികളാണവർ.

ദൈവസേവനത്തിന് സകലവും വിട്ടിറങ്ങാനായി ഇന്നും യേശു വിളിക്കുന്നു. "എൻെറ പിന്നാലേ വരിക"

ചെവിക്കൊളളുമോ?

## ദനഹായുടെ ശേഷം മൂന്നാം ഞായർ
## (ജനുവരി 19)
## വി. യോഹ. 3: 1- 12

നിക്കോദിമോസ് ഒരു പരീശനും യഹൂദരുടെ പരമോന്നത മതസമിതിയായ സന്നിദ്രീം സംഘത്തിലെ അംഗവും പ്രാമാണ്യമുളള നേതാവുമായിരുന്നു. സത്യാന്വേഷിയായ അയാളുടെ ആത്മാർത്ഥതയെ യേശുതമ്പുരാൻ ശ്ലാഘിയ്ക്കുന്നു. ഈ കൂടിക്കാഴ്ച ഒരുക്കിയ സംഭാഷണത്തിൽ വീണ്ടും ജനനമുഖാന്തിരമായ വി. മാമോദീസായെപ്പറ്റി ദിവ്യരക്ഷകൻ അരുളുന്ന വചസ്സുകൾ ശ്രവിക്കാം. സക്കായി യേശുവിനെ "കാണാൻ" ആഗ്രഹിച്ച് രഹസ്യമായി ഒളിച്ചിരുന്നതുപോലെ ഗലീലയിലെ ദൈവനിയുക്തനായ പ്രവാചകനെ "കണ്ടറിയാൻ" നിക്കോദിമോസ് രാത്രിയിലാണ് വന്നത്! ആ വരവ് ഇരുളിൽനിന്നും വെളിച്ചത്തിലേക്കുളള പ്രയാണമായി.

1. ദിവ്യമർമ്മങ്ങളെപ്പറ്റി മനസ്സിലാക്കാൻ ആഗ്രഹിക്കുന്നവർ യേശുവിൻെറ അടുത്തുവരട്ടെ. വരുന്നയാളിൻെറ അറിവും ഒരുക്കവും അപൂർണ്ണമായിരിക്കാം. പക്ഷേ അയാൾക്ക് യേശുവിനെ അടുത്തറിയുവാനുളള ഉൽക്കടമായ വാഞ്ചയുണ്ട്. യേശുവിൻെറ നേരെയുളള അഭിവാഞ്ചയും, തൻെറ തിരുവചനങ്ങൾ പഠിക്കാനുളള താൽപര്യവും നല്ല ഒരു തുടക്കമാണ്. പഠിക്കാനും അറിയാനും മനസ്സില്ലാതെ ദൂരെ നില്ക്കാൻ മാത്രമുളള കൗതുകമേ ഉളളൂ എങ്കിൽ ഫലവും അതിനനുസൃതമായിരിക്കും. ദൈവവചനം പഠിക്കുകയും ധ്യാനിക്കുകയും ചെയ്യുവാൻ നമുക്കു താല്പര്യമില്ലേ?

2. അത്ഭുതപ്രവർത്തകൻ യഹോവയാൽ നിയോഗിക്കപ്പെട്ട പ്രവാചകനാണെന്നതിൽ നിക്കോദിമോസിനു സംശയമില്ലായിരുന്നു. നേതാക്കന്മാരുടെ അംഗീകാരമില്ലെങ്കിൽപോലും അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിക്കുന്നയാളിനെ പ്രവാചകനായി കരുതിയിരുന്നു.

എങ്കിലും അത്ഭുതങ്ങൾക്കല്ല യേശു പ്രാധാന്യം നൽകിയത്. "പുതുതായി ജനിക്കുന്ന" തിനു

മാത്രം. അല്ലാത്തപക്ഷം ദൈവരാജ്യത്തിലേക്കു പ്രവേശനമില്ല. ക്രിസ്തുവിൻെറ അനുയായി ആയിത്തീരുന്നയാൾ സമൂലം നവീനമായിത്തീരുന്നു. എന്നത് ക്രിസ്തുമാർഗ്ഗത്തിലെ സുപ്രധാന ഉപദേശമാണ്. ക്രിസ്ത്യാനികൾക്ക് കേവലം ലോകമയന്മാരായ മനുഷ്യരായിരിപ്പാൻ സാധ്യമല്ലതന്നെ. കഴുത്തറപ്പൻ വെട്ടിപ്പും ഹവാലായും, കളളപ്പണവും കൈമുതലായുളളവർ, സഭയ്ക്ക് അല്പം കാര്യമായ സംഭാവനയും നൽകി, "ഉത്തമ" രായ ക്രിസ്ത്യാനികളായി ചമയുന്നതെങ്ങനെ?

അത്ഭുതങ്ങളും അടയാളങ്ങളും രോഗശാന്തിയും തേടിയും, നടത്തിയും കഴിഞ്ഞുകൂടുന്നവർക്ക് യേശുവിൻെറ മറുപടി "വീണ്ടും ജനിക്കാതെ ഒരുവനും ദൈവരാജ്യത്തിൽ കടക്കുവാനാവില്ല".

ആത്മാവിൻെറ പ്രവർത്തനം അപരിചിതമാണ്. അതിനെ പരിമിതപ്പെടുത്തി ഗ്രഹിക്കുവാൻ ശ്രമിക്കുന്നത് ബുദ്ധിശൂന്യതയും. ദൈവാത്മാവ് തങ്ങളുടെ കൈപ്പിടിയിൽ ഒതുങ്ങുന്നു എന്ന രീതിയിലുളള ഭാവപ്രകടനങ്ങളും, ഉച്ചസ്ഥായിയിലുളള പാട്ടു മുറുകിയാൽ അതിൻെറ നടുവിൽ ആത്മാവുണ്ടെന്നും മറ്റുംധരിച്ച് പലതും കാട്ടിക്കൂട്ടുന്നവർ ആത്മാവിനെയും, ആത്മാവിൽനിന്നും വീണ്ടും ജനിച്ചവനെയും വേണ്ടവണ്ണം മനസ്സിലാക്കിയിട്ടില്ല എന്നതാണ് വാസ്തവം.

4. മാമൂദീസായിൽനിന്നും വീണ്ടും ജനിച്ച് ക്രിസ്തുവിൻെറ സഹോദരങ്ങളായി വളർന്ന് വിശുദ്ധിയിൽ പുരോഗമിക്കുന്നവരാണ് വീണ്ടും ജനിച്ചവരും ക്രിസ്തുവിൻെറ സാക്ഷികളും.

ഒരു കൂട്ടായ്മയോഗത്തിൽപ്പോയി ഉച്ചത്തിൽ കൈകൊട്ടിപ്പാടി, അവ്യക്തശബ്ദങ്ങൾ പുറപ്പെടുവിച്ച് തുളളി, നദിയിൽ മുങ്ങിയെഴുന്നേറ്റാൽ അത് 'born again" ആയെന്നു പറഞ്ഞാൽ മനസ്സിലാക്കാൻ പാടാണ്. വീണ്ടും ജനിച്ച് പുതുജീവൻ പ്രാപിച്ചയാളിനെ തിരിച്ചറിയുന്നതെങ്ങനെ, ആ വ്യക്തിയുടെ സവിശേഷതകൾ എന്തെല്ലാം എന്ന് നാം അന്വേഷിപ്പിക്കേണ്ടതല്ലേ?

### വാങ്ങിപ്പോയ വൈദീക സ്ഥാനികളുടെ ഞായർ
### (ജനുവരി 26)
### വി. മത്തായി 24: 42-51

വാങ്ങിപ്പോയ സഭാംഗങ്ങളെ അതതുകാലത്ത് ശരീരത്തിലിരിക്കുന്നവർ അനുസ്മരിച്ച്, അവരുടെ സാന്നിദ്ധ്യം അറിഞ്ഞ് അവരോടൊപ്പം ദൈവത്തെ ആരാധിക്കുന്നത് സഭയുടെ ശ്രേയസ്കരമായ കൂട്ടായ്മക്ക് അനിവാര്യമാണ്. പുരോഹിതന്മാർ ആസ്ഥാനത്തേക്കു നിയോഗിക്കപ്പെടുന്നത് എന്നേക്കുമായിട്ടാണ്.

വേർപാടിനുശേഷവും അവരുടെ ശുശ്രൂഷാന്തസ്സിന് ഉടവു തട്ടുന്നില്ല. പുതിയ ലോകത്തിൽ കൂദാശയുടെ ആവശ്യമോ, രാപകലുകളോ ഇല്ലാതെ കുഞ്ഞാട് അവിടെ വിളക്കായി സ്ഥിതിചെയ്യുമ്പോഴും തൻെറ ശുശ്രൂഷകർ തന്നോടൊപ്പമായിരിക്കും. എങ്കിലും ഓരോ മനുഷ്യനും ലഭിച്ച താലന്തിൻെറ വിനിയോഗത്തെക്കുറിച്ച് കണക്കു ബോധിപ്പിക്കേണ്ടതുണ്ട്.

1. വാങ്ങിപ്പോയ വൈദികരെ പുതിയ ലോകത്തിൽ സ്ഥാനാർഹമാംവിധം സ്വീകരിച്ച് ആശ്വസിപ്പിക്കണമെ എന്നാണ് സഭയുടെ പ്രാർത്ഥന. വൈദികർ യൗവനത്തിൻെറയും ലോകത്തിൻെറയും ഭംഗിയേറിയ കിരീടത്തെ നിഷേധിച്ച് തങ്ങളുടെ ജീവിതത്തെ മൊത്തമായി സഭാശുശ്രൂഷയുടെ പീഠത്തിൽ യാഗാർപ്പണം ചെയ്തവരാണ്. അവർ ശരീരത്തിലിരിക്കുന്നവരോ ശരീരം വിട്ടവരോ ആകട്ടെ; സഭയ്ക്ക് അവരെപ്പറ്റി ഒരു concern ഉണ്ടായിരിക്കണം. മനുഷ്യരെന്ന നിലയിലുളള വീഴ്ചകളോ കുറവുകളോ അവരിൽ കണ്ടേക്കാം. പക്ഷേ അവർ കയ്യേൽക്കുന്ന ശുശ്രൂഷയും, അവർ അനുഷ്ഠിക്കുന്ന ത്യാഗവും മാനിക്കപ്പേടേണ്ടതുമാണ്.

2. കടന്നുപോയ ആചാര്യന്മാരുടെ അനുസ്മരണ ജീവിച്ചിരിക്കുന്നവർക്കും വിചിന്തനത്തിന് വക നല്കുന്നു. ദൈവം തൻെറ ഭവനക്കാർക്ക് യഥാസമയം ഭക്ഷണം കൊടുത്ത് അവരെ പരിചരിക്കാനാണ് ശുശ്രൂകനായ ദാസനെ നിയോഗിക്കുന്നത്. 'ഭക്ഷണം' കൊടുക്കുന്നതാണ് - യഥാസമയം - പ്രധാന ചുമതല. ജീവൻ നിലനിർത്താനും വളർച്ചയ്ക്കും അത് ഉതകുന്നു. ഭക്ഷണം ആത്മീകവും ഭൗതികവുമാണ്. 'ഭക്ഷണം' എന്നതിൻെറ അർത്ഥത്തെക്കുറിച്ച് 'ഇടയത്വ' വിളി പ്രാപിക്കുന്നവൻ ചിന്തിക്കട്ടെ.

3. താലന്തുകൾ ഏല്പ്പിച്ചിട്ടുപോയ യജമാനൻ മടങ്ങിവന്നിട്ട് താലന്തുകളോ വ്യാപാരത്തിൽനിന്നു ലഭിച്ച ലാഭമോ തിരികെ വാങ്ങുന്നില്ല. ചോദ്യം ഒന്നുമാത്രം. നിനക്ക് ഭരമേൽപ്പിക്കപ്പെട്ട താലന്തുകൊണ്ട് എന്തുചെയ്തു? ഒന്നും ചെയ്യാതിരുന്നവർക്കും, മറ്റുകാര്യങ്ങൾക്ക് തിരിഞ്ഞവർക്കുമുളള ശിക്ഷ ഭയങ്കരമാണ്!

4. കൂട്ടുദാസന്മാരെ അടിച്ചൊതുക്കി നേതാവാകുകയോ, ലൗകിക - ജഡീക സന്തോഷത്തിലേയ്ക്ക് മുങ്ങുകയോ ചെയ്യുന്നവരുടെ ഓഹരി കാപട്യക്കാരോടൊപ്പംമാത്രം. അവർക്ക് ദൈവത്തിലും തൻെറ രാജ്യത്തിലും ഓഹരിയില്ല!

മാതൃകാപരമായി പെരുമാറുന്നതിന് ശുശ്രൂഷാസ്ഥാനികളും, ആദരവായി അവരെ കാണുന്നതിന് അജങ്ങളും മനഃപൂർവമായി പ്രേരിതരാകട്ടെ!

### സകല വാങ്ങിപ്പോയവരുടെയും ഓർമ്മ
### (ഫെബ്രുവരി 2)
### വി. ലൂക്കോസ് 12: 32 -48

സകല പരേതരുടേയും സജീവ സ്മരണാ നിർവണത്തോടെമാത്രം പരിശുദ്ധസഭ വലിയ നോമ്പിലേയ്ക്കും കർത്താവിൻെറ പീഢാനുഭവധ്യാനത്തിലേയ്ക്കും ഉയിർപ്പിൻെറ സന്തോഷത്തിലേയ്ക്കും പദമൂന്നുന്നു എന്നത് ശ്രദ്ധേയമാണ്. വിശ്രമത്തിലേയ്ക്കു കടന്ന്, രക്ഷകൻെറ പുനരാഗമന

ത്തിനായി നോക്കിപ്പാർക്കുന്നവരുടെ സംസർഗം കൂടാതെ സഭയാതൊരു പ്രാർത്ഥനയും ആരാധനയും പൂർത്തിയാക്കുന്നില്ല. അവരും ആരാധനകളിലും ആരാധനാജീവിതത്തിലും പങ്കാളികളും അതിന്റെ ഗുണഭോക്താക്കളുമാണല്ലോ.

1. ശരീരം ആത്മാവിന്റെ വസതിയും ദൈവത്തിന്റെ ആത്മാവു പാർക്കുന്ന കൂടാരമാവുകയാൽ അതിനെ നിർമ്മലമായി സൂക്ഷിക്കേണ്ടതുണ്ട്. ശരീരകാലത്തുമാത്രമേ ലോകപരമായ പ്രവൃത്തികൾ ചെയ്യാനാകുന്നുള്ളൂ. അതനുസരിച്ച് പ്രതിഫലം പ്രാപിക്കുകയും ചെയ്യും. എന്തെന്നാൽ ശരീരം വിട്ടശേഷം അത്തരം വൃത്തികളുണ്ടാകുന്നില്ല.

2. സകലമൃതന്മാരെയും ഓർക്കുന്ന നാൾ സഭ എല്ലാവർക്കുമായി നൽകുന്ന മുന്നറിവ് ശരീരത്തിലിരിക്കുന്ന കാലത്തെ സ്പർശിച്ചുകൊണ്ടാണ് (മത്താ. 25: 31-46). ലോകവാസകാലത്ത് സ്നേഹപരമായ കാരുണ്യപ്രവൃത്തികൾ ചെയ്തവർ പുതിയലോകത്തിൽ സൂര്യനെപ്പോലെ ശോഭിക്കുന്നു. അവർ ക്രിസ്തുവിനോടുകൂടെ വസിച്ച് ആനന്ദിക്കുന്നു. അല്ലാത്തവർ നാശത്തിലേക്കു തിരിയുന്നു.

3. ഏല്പിക്കപ്പെട്ടിരിക്കുന്ന സമയം, ധനം, അവസരങ്ങൾ ഇവ അന്യർക്കു പ്രയോജനകരമായി ഉപയോഗിക്കുകയും യജമാനന്റെ കാലടി ശബ്ദത്തിനായി കാത്തിരിക്കുകയും ചെയ്യുന്ന ദാസനെ യജമാനൻ തന്നെ ശുശ്രൂഷിക്കുന്നു! 'യജമാനന്റെ രണ്ടാമത്തെ വരവ്' എന്ന ചിന്ത തുടർച്ചയായി സ്മരണയിൽ നിർത്തണമെന്നാണീ സന്ദേശം. ഇല്ലെങ്കിൽ ജീവിതത്തിന് അർത്ഥമോ, ദിഗ്ബോധമോ, ക്രമമോ ഉണ്ടാവുക അസാദ്ധ്യം.

4. തല്ലുകാരും മദ്യപരും - ഇവർ സമൂഹത്തിനു ശാപമാണ്. എക്കാലത്തും സമൂഹജീവിതത്തിന് മുറിവേല്പിക്കുന്നത് ഇങ്ങനെ മാർഗ്ഗഭ്രംശം ചെയ്യുന്നവരാണ്. ആധുനീകകാലത്ത് തല്ലുന്നവരും തല്ലിക്കുന്നവരും "വിജിഗീഷു" ക്കളായി വാഴുന്നു. മദ്യപരല്ലാത്തവരുടെ സംഖ്യ തുലോം ചുരുക്കവും. കർത്താവിന്റെ ഉപമ നമ്മുടെ ചെവിയിൽ മുഴങ്ങുന്നില്ലേ? (ലൂക്കോ 12: 45)

5. അറിയാവുന്ന നന്മ ചെയ്യാത്തവന് കൂടുതൽ ശിക്ഷ ലഭിക്കുന്നു. - എങ്കിൽ ആർക്കും രക്ഷപെടാൻ കഴിയും?

അധികം ഏല്പിക്കപ്പെട്ടവനോട് അധികത്തിന്റെ കണക്കു ചോദിക്കും. ലൗകിക ബുദ്ധി ചാതുര്യങ്ങളാൽ ഈ കണക്കു കൊടുപ്പിൽനിന്ന് ആർക്കും രക്ഷപെടാനാവില്ല.

അബ്രഹാമിന്റെയും ഇസഹാക്കിന്റെയും യാക്കോബിന്റെയും മടിയിൽ അവർ ജീവിക്കുന്നു.- വിശ്രമിച്ചുകൊണ്ട് അവർ കർത്താവിനെ മഹത്വപ്പെടുത്താനിടയാകട്ടെ!

## കൊത്ത്നേ ഞായർ
## (ഫെബ്രുവരി 9)

## (വലിയനോമ്പിലെ ഒന്നാം ഞായർ)
## വി. യോഹ: 2: 1-11

വ്രതാനുഷ്ഠാനത്തോടെ പ. സഭ കർത്താവിന്റെ രക്ഷണ്യവ്യാപാരങ്ങളുടെ അനുസ്മരണയ്ക്കായി ഒരുങ്ങുകയാണ്. നോമ്പും ജാഗരണവും കുമ്പിടീലുമില്ലാതെ പീഢാനുഭവസ്മരണയില്ല. ശരീരാത്മദേഹികൾ സമ്പൂർണ്ണമായി, ചിട്ടയോടെ പങ്കെടുക്കുന്നതിന് കളമൊരുക്കുന്നതാണ് നോമ്പിലെ നിഷ്ഠകളും അനുഷ്ഠാനങ്ങളും. ആത്മശിക്ഷണവും നവീകരണവും അതോടൊപ്പം സൽപ്രവൃത്തികളുമായാലേ ഈ ഒരുക്കം പൂർണ്ണമാവൂ. അനാഥരെയും വിധവകളെയും പോറ്റിപുർത്തുന്നതും രോഗികളെ സന്ദർശിച്ച് ആശ്വസിപ്പിക്കുന്നതും പോലെയുള്ള പ്രവർത്തികൾ ഒരുവഴിക്ക്; ഉപവാസം, കുമ്പിടീൽ, നോമ്പ് മുതലായവ വഴിയായുള്ള ആത്മശുദ്ധീകരണം. അതോടൊപ്പം ഇതാവട്ടെ നമുക്കു നോമ്പാചരണം.

1. 'ഉപവാസം' കർത്താവിനോടും ശിഷ്യന്മാരോടും ദൈവമാതാവിനോടും ഒപ്പമാവട്ടെ. നോമ്പ് ഇപ്രകാരം ഒരു കുടുംബസമാഗമമാണ്. അപ്പോഴേ അത് "ഉപവാസ" മാവുകയുള്ളൂ. നമ്മുടെ ആവശ്യങ്ങളെയും പ്രശ്നങ്ങളെയും കർത്താവിനെ അറിയിക്കാൻ വി. മാതാവ് നമ്മോടൊപ്പമുണ്ട്. അമ്മയുടെ അപേക്ഷ ഒരിക്കലും തിരസ്കരിക്കപ്പെടുകയില്ല. ദൈവയിഷ്ടം ചെയ്യുന്നവരിൽ ഒന്നാമത്തെ ആളാണ് വി. മറിയം.

2. പുത്രന്റെ കല്പന നാം ആചരിക്കണം- ഇതാണ് വി. മറിയം നമ്മോടെല്ലാമായി കല്പിക്കുന്നത്. അത് നമ്മെ വിവേകത്തിലേക്കും ദൈവാനുഗ്രഹത്തിലേക്കും ആശ്വാസത്തിലേക്കും സമൃദ്ധിയിലേക്കും നയിച്ചുകൊണ്ടുവരും.

3. കർത്താവ് നിവർത്തിച്ച ആദ്യത്തെ അടയാളമാണിത്. തന്റെ ദിവ്യത്വത്തിന്റെയും സഹാനുഭൂതിയുടെയും, മനസ്സലിവിന്റെയും 'അടയാളം', തന്റെ ഓരോ വാക്കും പ്രവൃത്തിയും അടയാളവും ദൈവമഹത്വത്തെ വെളിപ്പെടുത്തുന്നു. ദൈവമഹത്വം നമ്മിലൂടെ പ്രകാശിതമാകാനിടയായാലേ അത് ഒരു അത്ഭുതമോ, അടയാളമോ ആവുകയുള്ളൂ. പ്രവർത്തിക്കുന്നത് ദൈവമാണ്. നാം സന്ദേശവാഹകരും ആയുധങ്ങളും മാത്രം. 'രോഗശാന്തി' വാഗ്ദാനം ചെയ്യുകയും, തങ്ങൾ 'രോഗശാന്തിവരം' പ്രാപിച്ചവരാണെന്ന് പ്രഖ്യാപിച്ച് തങ്ങളേത്തന്നെ വലിയവരാക്കി ചമയുന്നവർ ഈ - പാഠം വീണ്ടും പഠിക്കേണ്ടതാണ്.

4. സകലവും പുതുക്കുന്നവൻ തന്നിൽ വിശ്വസിച്ച് ആശ്രയിക്കുന്നവരെ പുതുമനുഷ്യരാക്കി, പുതിയ നന്മചെയ്യാൻ പ്രാപ്തരാക്കുന്നു. ബലക്ഷയം നീങ്ങി അവർ ബലിഷ്ഠതയോടെ പ്രവർത്തിക്കുന്നു. ജലം ശ്രേഷ്ഠതര വീഞ്ഞായി മാറുന്നതുപോലെയാണിത്. അങ്ങനെയുള്ളവരെ കാണുന്നവർ ദൈവമഹത്വം കണ്ട് ആനന്ദിക്കുകയും തന്നിൽ വിശ്വാസമർപ്പിക്കുയും ചെയ്യും.

# അഞ്ചുതരം വീടുകൾ

ഫാ. ജോസഫ് സാമുവെൽ കറുകയിൽ

പലതരത്തിലുള്ള വീടുകൾ ഇന്നു കാണാം. ഓലമേഞ്ഞ വീടുകളും പുല്ലുമേഞ്ഞ വീടുകളും ഉണ്ടായിരുന്ന സ്ഥാനങ്ങളിൽ ഇന്നു പലയിടങ്ങളിലും കോൺക്രീറ്റു വീടുകൾ തല ഉയർത്തി നിൽക്കുന്നു. വീടുകളുടെ രൂപവും ഭാവവും ഭാവനകളും മാറിക്കഴിഞ്ഞു. ധനത്തിന്റെ പ്രവാഹവും കള്ളപ്പണത്തിന്റെ കൊഴുപ്പും വെള്ളക്കാരനിൽ നിന്നു കിട്ടുന്ന പണവും ഗൾഫിൽ നിന്നുണ്ടാക്കുന്ന പണവുമെല്ലാം ഇന്ന് നമ്മുടെ നാട്ടിൽ ഭവനങ്ങൾ ചമയ്ക്കാൻ ഉപയോഗിക്കുന്നു. ഒന്നും രണ്ടും മക്കൾ മാത്രമുള്ള കുടുംബങ്ങൾക്കും ആവശ്യങ്ങളേക്കാളുപരി ആഡംബരത്തിന്റെ ചിഹ്നമായ വീടുകൾ തീർക്കുന്നു. സുന്ദരമായ ദേവാലയങ്ങളും ഇടിക്കുന്നു, പൊളിക്കുന്നു. പണിയുന്നു. ആളുകളുടെ സൗകര്യങ്ങൾക്കുള്ള ദേവാലയങ്ങൾ എന്നതിലുപരി നാട്ടിലെ ഏറ്റവും വലിയ പള്ളി എന്ന സംസ്കാരത്തിലേക്ക് പള്ളി കെട്ടിടങ്ങളും ആയിത്തീർന്നിരിക്കുന്നു. വി. വേദപുസ്തകം പരിശോധിച്ചാൽ വിവിധ തരത്തിലുള്ള വീടുകളെക്കുറിച്ചു പ്രതിപാദിച്ചിരിക്കുന്നതായി കാണാം. വിവിധ കുടുംബങ്ങളല്ല പിന്നെയോ വിവിധ തരത്തിലുള്ള വീടുകൾ. അതിലെ അഞ്ചു വീടുകളെക്കുറിച്ചുള്ള പരാമർശമാണ് ഇന്നത്തെ നമ്മുടെ ചിന്താവിഷയം.

### (1) അടിമ വീട് (ആവർത്തനം 7:8)

"യഹോവ നിങ്ങളെ സ്നേഹിക്കുന്നതു കൊണ്ടും നിങ്ങളുടെ പിതാക്കന്മാരോട് താൻ ചെയ്ത സത്യം പാലിക്കുന്നതുകൊണ്ടും അത്രെ യഹോവ നിങ്ങളെ ബലമുള്ള കയ്യാൽ പുറപ്പെടുവിച്ചു അടിമവീടായ മിസ്രയിമിലെ രാജാവായ ഫറവോന്റെ കൈയിൽ നിന്നു വീണ്ടെടുത്തതു."

ദൈവസ്നേഹത്തിന്റെ പ്രകടനമായിട്ടാണ് ഫറവോന്റെ ബലിഷ്ഠമായ കരങ്ങളിൽ അമർന്നിരുന്ന യിസ്രായേൽ ജനതയെ ദൈവപുരുഷനായ മോശയുടെ നേതൃത്വത്തിൽ വിടുവിച്ചത്. അവ ദൈവത്തിന്റെ ബലമുള്ള കൈയാൽ സംഭവിച്ചതാണ്. അടിമവീടായ ഫറവോന്റെ വീട്ടിൽനിന്നുള്ള മോചനം ദൈവത്തിന്റെ പ്രവർത്തനമാണ്. പൈശാചിക അടിമത്വത്തിൽനിന്നു വിടുതൽ നൽകിയ ദൈവപ്രവൃത്തി ഓർക്കുക. നാം ഒരു കാലത്ത് അടിമവീടിന്റെ അവസ്ഥയിലായിരുന്നു. കർത്താവിന്റെ വിലയേറിയ രക്തത്താൽ നമ്മെ വീണ്ടെടുത്തു സ്വതന്ത്രരാക്കി. എങ്കിലും ഇന്നും നാം പലതിനും അടിമകളല്ലേ? 1947 -ൽ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടി. എങ്കിലും നാം ഇന്നും പൂർണ്ണ സ്വാതന്ത്രരാണോ? വിശ്വാസികൾ പ്രാർത്ഥിക്കുന്നവരും, ആരാധനയിൽ സംബന്ധിക്കുന്നവരും, പിരിവുകൾ നൽകുന്നവരും പൊതുയോഗത്തിൽ സംബന്ധിക്കുന്നവരും പ്രാർത്ഥന യോഗാംഗങ്ങളും എല്ലാം ആണെങ്കിലും ഇന്നും പലതിനും അടിമകളല്ലേ? മദ്യപാനത്തിന് അടിമയല്ലേ?

ജീവിതലക്ഷ്യങ്ങൾ നഷ്ടപ്പെട്ട് ആസക്തികളിൽ കുടുങ്ങിപ്പോയ മനുഷ്യന് കിട്ടിയ സന്തോഷങ്ങൾ കണ്ണുനീരായി മാറുന്നു. ഉണ്ടാക്കിയ കാശ് കണ്ണുനീരാകുന്നു. നേടിയെടുത്ത പദവികൾ സങ്കടത്തിനാകുന്നു. കാരണം പലതിനും അടിമയായിപ്പോയി. മദ്യപാനം, മയക്കുമരുന്ന്, പരദൂഷണം, ആത്മപ്രശംസ, ആഭിചാരം, നിഷേധാത്മ വാസനകൾ, ഭയം, കോപം, അപകർഷതാബോധം, ആകുലചിന്ത, വിഷാദം, മടി, അഹങ്കാരം, അഹംഭാവം തുടങ്ങിയവയെല്ലാം വിവിധതര ആസക്തികളാണ്. അടിമ വീട്ടിലെ അടിമകളാണ് നാം പലരും. ദൈവം നമ്മെ സ്നേഹിക്കുന്നതുകൊണ്ട് അടിമത്വത്തിൽനിന്നുള്ള വിടുതൽ നൽകുവാൻ ആഗ്രഹിക്കുന്നു. നാം എങ്ങനെ പ്രതികരിക്കുന്നു. നാം അടിമയായി ജീവിക്കുവാൻ അവൻ ആഗ്രഹിക്കുന്നില്ല. ക്രിസ്തു നൽകുന്ന വിടുതൽ അടിമ വീട്ടിൽ നിന്നുള്ള വിടുതൽ ആണ്. അവൻ നമ്മെ സ്വതന്ത്രരാക്കുന്നു. നാം എന്തിനൊക്കെ അടിമകളാണ്? ശാന്തമായി ചിന്തിക്കുക.

### (2) രക്തം അടയാളമുള്ള വീട് ( പുറപ്പാട് 12:13)

"നിങ്ങൾ പാർക്കുന്ന വീടുകളിന്മേൽ രക്തം അടയാളമായിരിക്കും. ഞാൻ രക്തം കാണുമ്പോൾ നിങ്ങളെ ഒഴിഞ്ഞു കടന്നുപോകും. ഞാൻ മിസ്രയിം ദേശത്തെ ബാധിക്കുന്ന ബാധ നിങ്ങൾക്കു നാശഹേതുവായ്ത്തീരുകില്ല."

ബാധകൾകൊണ്ട് ദൈവം ശിക്ഷിച്ചുകൊണ്ടിരുന്ന മിസ്രയിംദേശത്തു പാർത്ത യിസ്രായേൽ ജനതയോടു പറയുന്നു. നിങ്ങൾ പാർക്കുന്ന വീടുകളിന്മേൽ രക്തം അടയാളമായിരിക്കും. അത്തരം വീടുകളെ ബാധകളിൽ നിന്ന് ഒഴിവാക്കിയിരുന്നു. കുഞ്ഞാടിന്റെ രക്തംകൊണ്ട് അടയാളം ചെയ്തിരുന്ന വീടുകൾക്ക് വീണ്ടെടുപ്പുണ്ടായിരുന്നു എങ്കിൽ നിഷ്കളങ്കവും നിർദ്ദോഷവുമായ ക്രിസ്തു എന്ന കുഞ്ഞാടിന്റെ രക്തം അനുഭവിക്കുന്നു, ഉള്ളിലാക്കുന്നു, തിരുശരീരരക്തങ്ങൾ അനുഭവിക്കുന്ന ജീവിതങ്ങൾക്ക് എത്ര മാത്രം സംരക്ഷണം ഉണ്ട് എന്ന് ഓർക്കുക. ശയനനമസ്കാരത്തിൽ നാം പ്രാർത്ഥിക്കുന്നു. " ഞാൻ ചരിഞ്ഞനകുലത്താലുറങ്ങുമ്പോൾ.... നിന്റെ ചോര എനിക്കു കാവൽ..........

ഞാൻ ഉറങ്ങുമ്പോൾ എനിക്കു കാവൽ നിന്റെ ചോര (രക്തം) ആണ്. കാവൽ ചെയ്യുന്ന, സംരക്ഷിക്കുന്നതാണ് അവന്റെ രക്തം. നമുക്ക് ആ ചിന്ത ഉണ്ടോ?

ബാധകൾ ഏൽക്കാതിരിക്കാൻ വിവിധ തരത്തിലുള്ള ഏലസുകളും ദുർമന്ത്രങ്ങളും വെച്ചുകെട്ടുകയും പേരിനു വേണ്ടി വീടുകൂദാശ എന്ന ചടങ്ങു നടത്തി സംതൃപ്തി അടയുകയും ചെയ്യുന്ന ആധുനിക വിശ്വാസിക്ക് കർത്താവിൻെറ സ്ലീബാ എൻെറ ഭവനത്തിന് അടയാളമാണെന്നും അവ ബാധകളിൽനിന്ന് വിടുവിക്കുവാൻ പര്യാപ്തമാണെന്നും ചിന്ത ഉണ്ടോ? നമ്മുടെ ഭവനങ്ങൾ, മറ്റുള്ളവൻെറ രക്തത്തിൻെറ വില കൊണ്ട് പടർത്തുയർത്തിയ 'അക്കൽദാമ' ആകാതിരിക്കുവാൻ ശ്രദ്ധിക്കുക.

### (3) തിരുവചനം പഠിക്കുന്ന വീട് - (ആവ: 11 - 19)

"ആകയാൽ നിങ്ങൾ എൻെറ ഈ വചനങ്ങൾ നിങ്ങളുടെ ഹൃദയത്തിലും മനസ്സിലും സംഗ്രഹിച്ചു നിങ്ങളുടെ കൈമേൽ അടയാളമായി കെട്ടുകയും അവ നിങ്ങളുടെ കണ്ണുകൾക്കു മദ്ധ്യേ പട്ടമായിരിക്കുകയും വേണം. വീട്ടിൽ ഇരിക്കുമ്പോഴും വഴിനടക്കുമ്പോഴും കിടക്കുമ്പോഴും എഴുന്നേൽക്കുമ്പോഴും നിങ്ങൾ അവയെക്കുറിച്ചു സംസാരിച്ചു നിങ്ങളുടെ മക്കൾക്കും അവയെ ഉപദേശിച്ചു കൊടുക്കണം."

ലോകത്തിലെ ഏറ്റവും വലിയ സർവകലാശാല ഭവനമാണ്. ദൈവവചനം ഹൃദയത്തിൽ സംഗ്രഹിക്കുകയും അവ എല്ലായ്പ്പോഴും ഓർക്കുകയും മക്കൾക്ക് ഉപദേശിക്കുകയും ചെയ്യണം എന്ന ഉപദേശം എത്ര ഭവനങ്ങളിൽ ഇന്ന് കാണുവാനുണ്ട്. ചെറുമക്കളെ തോളിലോ മടിയിലോ ഇരുത്തി വേദകഥകൾ പറഞ്ഞുകൊടുത്തിരുന്ന പ്രായമായവരിന്നെവിടെ? ഈ കാഴ്ച ഇന്നെവിടെ?ദൈവവചനം ഒന്നിച്ചു വായിക്കുകയോ അവ സംസാരിക്കുകയോ ചെയ്യുന്ന വീടുകൾ എത്ര? ഡിസ്കോ ഡാൻസുകളും, കാബറെ ഗാനങ്ങളും കൊണ്ട് മുഖരിതമായ കുടുംബാംന്തരീക്ഷങ്ങളിൽ വേദഭാഗങ്ങൾ, വിശ്വാസകാര്യങ്ങൾ പറയാനും ചിന്തിക്കാനും മിനക്കെടുന്ന "അറുപഴഞ്ചൻ മാതാപിതാക്കൾ" എവിടെ? മാതാവും പിതാവും മക്കളും ഒന്നിച്ചിരുന്ന് വിവിധ ബ്രാൻറുകളിലുള്ള മദ്യകുപ്പികൾ പൊട്ടിച്ച് ഗ്ലാസ്സുകൾ കൂട്ടിയിടിച്ച് ചിയേഴ്സ് വിളിക്കുന്ന 'ആധുനിക ഭക്തർക്ക്' ഇതു മനസ്സിലാകുമോ? മനസ്സിലാകും. എപ്പോൾ? മക്കൾ താന്തോന്നികളായി ജീവിതം തവിടുപൊടിയാകുമ്പോൾ, സകലവും തകർന്നു നശിക്കുമ്പോൾ മനസ്സിലാകും. പക്ഷേ അപ്പോഴേക്കും സകലവും കഴിഞ്ഞിരിക്കും. ദൈവവചനത്തിൻെറ, ആത്മീയതയുടെ, വിശ്വാസസത്യങ്ങളുടെ, അതുല്യത ഭവനങ്ങളിൽ സംസാരവിഷയമാകട്ടെ. സഭയെ, പള്ളിയെ, പുരോഹിതന്മാരെ, തിരുമേനിമാരെ വിമർശിക്കുവാൻ മാത്രമുള്ള വേദിയായി ഭവനങ്ങൾ തീരാതിരിക്കട്ടെ.

### (4) പരദേശിയായി പാർക്കുന്ന വീട് ( സങ്കീർ: 119:54)

" ഞാൻ പരദേശിയായി പാർക്കുന്ന വീട്ടിൽ നിൻെറ ചട്ടങ്ങൾ എൻെറ കീർത്തനം ആകുന്നു."

ഭംഗിയായും സുന്ദരമായും നാം പടുത്തുയർത്തുന്ന വീടുകളെയാണ് പരദേശിയായ പാർക്കുന്ന വീട് എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത്. മനുഷ്യൻെറ ഈ ലോകവാസം പരദേശവാസം ആണ് എന്ന സത്യം ഓർക്കുന്നതു നന്ന്. ഫത്തേപ്പൂർ സിക്രിയിൽ എഴുതി വെച്ചിരിക്കുന്ന വാക്യം ഓർക്കുക. "ഈ ലോകം മനുഷ്യൻ കടന്നു പോകുന്ന ഒരു പാലം മാത്രം ആണ്. ആരും അതിൽ ഭവനം ചമയ്ക്കാൻ തുനിയരുത്". ഈ ലോകം മനുഷ്യൻ കടന്നു പോകുന്ന പാലം മാത്രം. പാലത്തിൽ ആരും സ്ഥിരതാമസമില്ല. പാലത്തിലൂടെ ഒരു കൂട്ടർ കടന്നുപോകുന്നു. കുറെ സമയങ്ങൾക്കുശേഷം അടുത്ത ആൾ കടന്നു പോകുന്നു. തലമുറകൾ കടന്നുപോകുന്നു. ഇന്നത്തെ തലമുറ കടന്നുപോകുന്നു. നമുക്ക് അടുത്ത തലമുറയെ ഏല്പിക്കാൻ എന്തുണ്ട് എന്ന് ഓർക്കുക. റിലേ ഓട്ടം പോലെയാണ് ബാറ്റൻ കൈമാറണം. ഈ പരദേശവാസകാലത്ത് അവൻെറ ചട്ടങ്ങൾ കീർത്തനം ആകണം.

### (5) നിത്യവീട് അഥവാ മോക്ഷ വീട് ( 2. കോരി 5:1)

"കൂടാരമാകുന്ന ഞങ്ങളുടെ ഭൗമഭവനം അഴിഞ്ഞുപോയാൽ കൈപ്പണിയല്ലാത്ത നിത്യഭവനമായി ദൈവത്തിൻെറ ദാനമായോരു കെട്ടിടം ഞങ്ങൾക്ക് സ്വർഗ്ഗത്തിൽ ഉണ്ടെന്നറിയുന്നു."

നാം ഈ ലോകത്തിൽ ബലിഷ്ഠമായും ഭംഗിയായും ഉണ്ടാക്കിയ ഭവനം വിട്ട് പോകേണ്ടിവരും. സ്ഥാനം ഉള്ളവരും ഇല്ലാത്തവനും, ധനവാനും ദരിദ്രനും, വൈദികനും, അയ്മേനിയും, തിരുമേനിയും സാധാരണക്കാരനും ഈ സത്യം ഈ നാളുകളിൽ ഓർത്തിരുന്നുവെങ്കിൽ നാം ജീവിതം ക്രമീകരിക്കുവാൻ ഓർക്കുമായിരുന്നു. നമ്മുടെ ചിന്ത കണ്ടാൽ ഞാൻ ലോകാന്ത്യത്തോളം ഇന്നത്തെ സ്ഥാനത്തിരിക്കും. എൻെറ ആരോഗ്യം, പദവി, ഉദ്യോഗം എന്നാളും നിലനില്ക്കും എന്നാണ്. ദൈവം ഒരിക്കൽ ചോദിച്ചു. "മൂഢാ. ഇന്നു രാത്രി നിൻെറ ആത്മാവിനെ ചോദിച്ചാൽ നീ കൂട്ടി വെച്ചതൊക്കെയും ആർക്കാകും." എന്നാൽ ദൈവമക്കൾക്ക് ദൈവം സൃഷ്ടി കർത്താവായി അവൻ നിർമ്മിച്ചിരിക്കുന്ന ഒരു ഭവനം ഉണ്ട്. അതാണ് നിത്യഭവനം അഥവാ മോക്ഷവീട് പരദേശിയുടെ സ്വന്തഭവനം അതാണ്. ഈ ലോകത്തിൽ ജീവിക്കുമ്പോഴും ഈ ലോകം ശാശ്വതമല്ല എന്നും നിത്യഭവനം ഇതല്ല എന്നും ഓർക്കുക.

അടിമവീട്ടിൽ നിന്നു പുറപ്പെടുന്ന വിശ്വാസി രക്തംകൊണ്ട് വീണ്ടെടുക്കപ്പെട്ട് തിരുവചനം കാലുകൾക്കു വിളക്കാക്കി പരദേശിയായി പാർക്കുന്ന വീട്ടിൽ അവൻെറ ചട്ടങ്ങൾ പ്രമാണിച്ചു നടക്കുമ്പോൾ അവനായി ഒരുക്കിയിരിക്കുന്ന നിത്യവീട്ടിൽ ചെന്നെത്തും. അടിമവീട്ടിൽ നിത്യമായി പാർത്താൽ മോക്ഷവീട്ടിൽ എത്തുമോ? ചിന്തിക്കുക.

## For Favours Received



Chinnamma George & Dennis

### MATRIMONIAL

**Orthodox** Christian parents invites proposals **FOR** their son 26 years, tall, handsome, US Citizen, Computer Science Graduate, highly placed in computer field in the United States, **FROM** parents of tall, attractive, professional (B. Sc., M. Sc., Computer Science Graduates or final year students) girls 24 years or below.

*Please respond with complete details to :*

**Advertiser, C/o. Peace Hill, Kottayam 36, Kerala**

### MATRIMONIAL

Orthodox parent invites marriage proposals for daughter M. Sc., Maths, M. Ed., M.Phil., J. R. F., Leacturer in self financing B. Ed. college 29 years, 150 cm. white, fair from parents of boys having matching qualifications and employment in India or abroad.

*Please write to:* **Box No. 206, Malankara Sabha, Devalokam, Kottayam**

### For Favours Received





ഒരു വിശ്വാസി
മുഖത്തല



ഒരു വിശ്വാസി
കുമ്പളന്താനം





ജോസഫ് മാത്യു

# കാലത്തിൻെറ സൂചനകൾ തിരിച്ചറിയുക

പ്രിയാ ജേക്കബ്

മലങ്കരസഭയിൽ ശാശ്വതശാന്തി എന്നത് ഇന്നു നമ്മുടെ സ്വപ്നമാണ്. യാഥാർത്ഥ്യമാകുന്ന ഒരു സ്വപ്നമാണോ അത് എന്നു ചിന്തിക്കുന്നവരുണ്ടാകാം. സ്വർഗ്ഗത്തിലെ ദൈവത്തിൻെറ ആഗ്രഹം അതാണെന്നു മനസ്സിലാക്കി നാം അതിന്നായി വിശ്വാസത്തോടെ യാചിക്കേണ്ട സമയം സമാഗതമായിരിക്കുന്നു. യാക്കോബ് ശ്ലീഹാ പറയുന്നതുപോലെ സംശയിക്കുന്നവൻ കാറ്റടിച്ചു അലയുന്ന കടൽത്തിരയ്ക്കു സമൻ. സഭാ ഐക്യം എന്ന പേരിൽ അലയുന്ന കടൽത്തിര സൃഷ്ടിക്കുന്ന കാറ്റല്ല നമുക്കിന്നാവശ്യം. ഇരുകക്ഷികളും ഒന്നിക്കുമ്പോഴുണ്ടാകുന്ന പൊരുത്തക്കേടുകളെക്കുറിച്ചുള്ള ആശങ്കയും അധികാര ദുർമോഹങ്ങളും കാരണമാക്കി ഐക്യപ്രതീക്ഷയെ അകറ്റിനിർത്താനാണ് പലരും ആഗ്രഹിക്കുന്നത്.

സഭാ ഐക്യത്തെപ്പറ്റിയുള്ള വാർത്തകൾ ചൂടോടെ വായിക്കുന്ന പുത്തൻ തലമുറയുടെ ഒരു പ്രതിനിധിയായിരുന്നു ഞാൻ. എങ്കിലും ഐക്യത്തിൻെറ ആഴങ്ങളിലേയ്ക്കു ഇറങ്ങിച്ചെല്ലാനുള്ള ഹൃദയ വിശാലത എനിക്കില്ലായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ മഹത്തായ പൈതൃകത്തെ ചൊല്ലി അഹന്തയുള്ള ആത്മപ്രശംസയാണ് എന്നെ ഭരിച്ചിരുന്നത്. അന്ത്യോക്യൻ ബന്ധത്തിൽനിന്നും മുക്തി നേടി ഭാരതീയതയുടെ സ്വത്വത്തിൽ വളർന്നു പന്തലിച്ച മലങ്കര ഓർത്തഡോക്സ് സഭയുടെ മകളാണ് എന്ന അഭിമാനം ഇപ്പോഴും എന്നെ സന്തോഷിപ്പിക്കുന്നു. എന്നാൽ ഐക്യത്തിനു വിലങ്ങുതടിയായി എതിരാളികളെ വിധിച്ചുകൊണ്ട് മാനസികമായി അടുക്കാനുള്ള വൈഷമ്യം മറയാക്കി ഐക്യം ഒരു വിദൂരസ്വപ്നമാണ് എന്നു വിശ്വസിക്കുന്ന ഒരു സമൂഹത്തിലെ അംഗമായിരുന്നു ഞാനും.

W. C. C സംഘടിപ്പിച്ച ഓർത്തഡോക്സ് വിമൻസ് കോൺഫറൻസിൽ പങ്കെടുക്കുവാൻ സുറിയാനി ക്രിസ്ത്യാനികളുടെ ഈറ്റില്ലമായ സിറിയയിൽ പ്രവേശിച്ചപ്പോൾ എനിക്കും എന്നോടൊപ്പമുണ്ടായിരുന്ന മലങ്കരയുടെ പെൺമക്കൾക്കും ഉണ്ടായത് ഒരു അന്യതാബോധമാണ്. ദമാസ്കസിലെ പാത്രീയർക്കീസ് ഞങ്ങൾക്കു ആതിഥേയനായിരുന്നുവെങ്കിലും ആ ആതിഥേയത്വത്തിൻെറ മാധുര്യത്തിൽ തിക്തരസം കാണുമോ എന്ന അനാവശ്യചിന്ത എൻെറ മനസ്സിൽ കടന്നുകൂടി. കേരളത്തിലെ സഭാന്തരീക്ഷവും ഞാൻ ജനിച്ചു വളർന്ന പുതുപ്പള്ളിയുടെ പശ്ചാത്തലവും ആയിരിക്കാം ഇതിനുപിന്നിൽ എന്നു ഞാൻ കരുതുന്നു.

ലോക ഓർത്തഡോക്സ് സഭകളിലെ വനിതകൾ ദാമാസ്ക്കസിലെ Holy Cross ഹാളിൽ ഒന്നിച്ച് അണിനിരന്നപ്പോൾ പച്ചയായ മേച്ചിൽപുറങ്ങൾ കണ്ടെത്താനുള്ള വ്യഗ്രത എന്നിൽ കടന്നുകൂടി. ലോകത്തിലെ 9 ഓർത്തഡോക്സ് സഭകളിലെ വനിതകൾ 'കാലഘട്ടത്തിൻെറ സൂചനകളെ തിരിച്ചറിയാൻ' ഒത്തുകൂടിയ സമ്മേളനം പുതിയ അനുഭവത്തിൻെറ ചക്രവാളങ്ങൾ സമ്മാനിച്ചുവെന്നു പറയാം. Dr. Dimitra Kokma എന്ന വൈദികാധ്യാപികയുടെ ആവേശം നിറഞ്ഞ ആമുഖ സംഭാഷണത്തിൽ My Orthodox Sisters we are one എന്ന ഹൃദയപൂർവ്വകമായ പരിചയപ്പെടുത്തൽ അന്തരാത്മാവിലേക്കുള്ള സ്നേഹധാരയായിരുന്നു. ഓർത്തഡോക്സ് തറവാട്ടിലെ സഹോദരികൾ ജന്മഗൃഹത്തിൽ ഒത്തുകൂടി, തങ്ങളുടെ കുടുംബമഹിമ വെളിപ്പെടുത്തി, ദൈവം നൽകിയ അനുഗ്രഹങ്ങൾക്ക്, ഒരുമനപ്പെട്ട് നന്ദി പറയാൻ കിട്ടിയ അമൂല്യനിമിഷം. 'നാം ഒന്നാണ്' ഓർത്തഡോക്സ് സഭയുടെ വൈപുല്യവും വിശാലതയും ആത്മീയ ചൈതന്യവും വർഗ്ഗവർണ്ണദേശ ചിന്തകൾക്കതീതമാണ് എന്ന വലിയ സത്യം ഉറക്കെ വിളിച്ചു പറയണമെന്ന് തോന്നി. ലോകമൊട്ടുക്ക് പരന്നുകിടക്കുന്ന കത്തോലിക്കാ സഭയെപ്പോലെ ഒരു വൻ ശക്തിയാണ് ഓർത്തഡോക്സ് സഭയെന്നും ആഗോളതലത്തിലുള്ള സഭാഐക്യം ദൈവരാജ്യകെട്ടുപണിക്ക് ആവശ്യമാണെന്നുമുള്ള ചിന്താസ്ഫുലിംഗങ്ങൾ മനസ്സിൻെറ ഉള്ളറകളെ ശോഭായമാനമാക്കി.

ഒരു ഞായറാഴ്ചയുടെ പുണ്യസ്മരണയുമായി ദമാസ്കസിലെ സെൻറ് മേരീസ് കത്രീഡ്രലിൽ അന്ത്യോഖ്യയുടെ അധിപനായ അഭിവന്ദ്യ സക്കഐവാസ് പാത്രിയർക്കീസിൻെറ പ്രധാന കാർമ്മിക

> ഐക്യത്തിലും സമാധാനത്തിലും സഭാജീവിതം നയിക്കുവാൻ ദൈവത്തിൻെറ സ്നേഹം നമ്മെ നിർബ്ബന്ധിക്കുന്നില്ലേ. നാം ഒത്തുചേരുന്ന ദിവ്യനിമിഷത്തിൽ മുറിവുകൾ ഉണങ്ങുകയില്ലേ. സൗഖ്യദായകനായ യേശുവിന് അതുണക്കാൻ കഴിയും. അവിശ്വാസികളെപ്പോലെ തമ്മിലടിച്ച് ചോര ചീന്തുമ്പോൾ നാം മറ്റുള്ളവരുടെ മുമ്പിൽ പരിഹാസ്യരാകുന്നു. എങ്ങനെ നമുക്കു ദൈവ സ്നേഹത്തെപ്പറ്റി പറയുവാൻ കഴിയും. സമൂഹം നമ്മെ പുച്ഛരിക്കുകയില്ലേ? സഭാഐക്യം ദൈവം ആഗ്രഹിക്കുന്നു. അതിനു വിഘാതമായി ഉള്ളതെല്ലാം പൈശാചിക ശക്തികളാണ്. പുത്തൻ തലമുറയുടെ ചോദ്യങ്ങൾക്കു മുന്നിൽ പതറാതെ തളരാതെ ഉത്തരം പറയുവാൻ കലഹങ്ങൾ ഒരു ദു:സ്വപ്നമായിത്തീരാൻ നമുക്ക് ഒത്തൊരുമിച്ച് ഉണരാം. പ്രാർത്ഥിക്കാം.

ത്വത്തിലുള്ള വി. കുർബ്ബാനയിൽ സംബന്ധിച്ചപ്പോൾ ഹൃദയത്തിനു അതൊരു പുണ്യസങ്കീർത്തനമായി. ദൈവനാവിലൂടെ പ്രവഹിക്കാൻ ഭാഗ്യം സിദ്ധിച്ച അരാമിക് ഭാഷയിലും സുറിയാനിയിലുമുള്ള വി. കുർബ്ബാനയിൽ പങ്കുകൊണ്ടപ്പോൾ ഒരു വലിയ സത്യം അന്തരാത്മാവ് വെളിപ്പെടുത്തി. ഭാഷയ്ക്കും സംസ്കാരത്തിനും കാലദേശങ്ങൾക്കും അതീതമാണ് വി. കുർബ്ബാന. മനുഷ്യനെ സ്വർഗ്ഗത്തോട് അടുപ്പിക്കുന്ന പരിശുദ്ധാത്മാവിന്റെ അനർഗ്ഗളമായ സ്നേഹപ്രവാഹമാണ് ദിവ്യബലി. മുൻപു സൂചിപ്പിച്ച ആതിഥേയനെക്കുറിച്ചുള്ള വിലയിരുത്തലുകൾക്കോ മാത്സര്യചിന്തകൾക്കോ മനസ്സിൽ ഇടമില്ലായിരുന്നു. ദൈവത്തിന്റെ പ്രതിനിധിയായ പുരോഹിതൻ ലോകത്തെ മുഴുവനായി ദൈവമുമ്പിൽ സമർപ്പിക്കുന്ന സുവർണ്ണ നിമിഷം.

പരിശുദ്ധ സക്കാ പാത്രിയർക്കീസുമായുള്ള കൂടിക്കാഴ്ച ജീവിതത്തിലെ അവിസ്മരണീയമായ ഒരു അനുഭവമായിരുന്നു. സെന്റ് മേരീസ് കത്തീഡ്രലിനോടുചേർന്നുള്ള സന്ദർശകമുറിയിൽ ഇരിക്കുമ്പോൾ സുസ്മേരവദനനായി കടന്നുവന്ന പാത്രിയർക്കീസ് ഇന്ത്യയിൽനിന്നു വന്ന സഹോദരപുത്രികളെ ആദ്യമേതന്നെ തിരിച്ചറിഞ്ഞു. ലോക ഓർത്തഡോക്സ് സഭകളിലെ ധാരാളം പ്രതിനിധികളിൽനിന്നും ഇന്ത്യൻ തനിമ വിളിച്ചോതുന്ന വസ്ത്രധാരണരീതിയിൽ നിന്നായിരിക്കാം അദ്ദേഹം ഞങ്ങളെ തിരിച്ചറിഞ്ഞത്. മലങ്കരയിൽ നിന്നെത്തിയ ഞങ്ങളെ അടുത്തുവിളിച്ച് കുടുംബവിശേഷങ്ങൾ തിരക്കാനും മധുരപലഹാരങ്ങൾ നൽകാനും അദ്ദേഹം ശുഷ്കാന്തി കാട്ടി. ഞാനും എന്നോടൊപ്പമുണ്ടായിരുന്ന സുമു എം. കുര്യനും അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫീലോസ് തിരുമേനി അങ്ങേയ്ക്കു ഈ കൂടിക്കാഴ്ചയെപ്പറ്റി ഒരു കത്തയച്ചിരുന്നു എന്നു ആനുഷംഗികമായി സൂചിപ്പിക്കുകയുണ്ടായി. പക്ഷെ ആ കത്ത് ആ സമയത്ത് കൈവശം വന്നുചേർന്നിരുന്നില്ല. അതു ധ്വനിപ്പിച്ചുകൊണ്ട് അദ്ദേഹം 'നിങ്ങൾ തന്നെയാണ് എന്റെ അഭിവന്ദ്യ സുഹൃത്തിൽനിന്നുള്ള കത്തുകൾ' എന്നു പറഞ്ഞുകൊണ്ട് ഞങ്ങളെ ആശീർവദിച്ചു. അഭിവന്ദ്യ തിരുമേനിയുടെ വിശേഷങ്ങൾ അന്വേഷിച്ചുകൊണ്ട് ഇപ്പോഴത്തെ ആരോഗ്യസ്ഥിതിയെപ്പറ്റി ചോദിച്ചറിഞ്ഞു. എന്റെ പ്രാർത്ഥനയിൽ പ്രത്യേകം ഓർമ്മിക്കുന്നു എന്ന കാര്യവും ഓർപ്പിക്കുകയുണ്ടായി. ഇന്ത്യയിലെ സഭയിൽ ഞങ്ങൾ സന്തോഷവും സമാധാനവും ആഗ്രഹിക്കുന്നുവെന്ന ഒരു വലിയ സത്യം അദ്ദേഹത്തിന്റെ മുന്നിൽ ഞങ്ങൾ വെളിപ്പെടുത്തി. 'എന്റേയും ആഗ്രഹം അതാണ് അതിന്നായി ഞാൻ ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നുവെന്ന്' വികാരഭരിതനായി പാത്രിയർക്കീസ് മറുപടി നൽകി. തന്റെ കേരള സന്ദർശനത്തേയും ഓമല്ലൂർ താമസിച്ച നാളുകളേയുംപറ്റി സന്തോഷത്തോടെ അദ്ദേഹം അയവിറക്കി. പരിശുദ്ധ ബാവാ തിരുമേനിയേയും അഭിവന്ദ്യരായ തിരുമേനിമാരെയും വിശേഷിച്ച് രോഗാവസ്ഥയിലായിരുന്ന അഭിവന്ദ്യ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയേയും പ്രത്യേകിച്ച് അന്വേഷിക്കുകയും അവരോടുള്ള സ്നേഹം പ്രകടിപ്പിക്കുകയും ചെയ്തു. കോൺഫറൻസിന്റെ അവസാനദിവസം കണ്ടപ്പോൾ ഞങ്ങളെ വീണ്ടും വിളിക്കുകയും താനും സഭയിൽ സ്നേഹവും സമാധാനവും ആഗ്രഹിക്കുന്നുവെന്നു ആവർത്തിച്ചു പറയുകയും ചെയ്തു.

യേശുവിനു ശുശ്രൂഷചെയ്യുന്ന സെന്റ് എഫ്രേം മോണാസ്റ്ററിയിലെ കന്യാസ്ത്രീകളുടെ സഹോദരീനിർവ്വിശേഷമായ സ്നേഹം ഒരു നല്ല അനുഭവമായിരുന്നു. അതിഥി ദേവോഭവ: എന്ന ഭാരതീയ സങ്കല്പം ഒരു യാഥാർത്ഥ്യമായിതോന്നിയ നിമിഷങ്ങളായിരുന്നു അത്. ഇന്ത്യയിൽ നിന്നെത്തിയ തങ്ങളുടെ സഹോദരിമാരെ അപരിചിതത്വത്തിന്റെ മൂടലില്ലാതെ സ്നേഹിക്കുവാനും 'സ്നേഹം കൊണ്ട് വീർപ്പുമുട്ടിക്കാനും അവർക്കു കഴിഞ്ഞു. സിറിയയെപ്പറ്റി ഓർക്കുമ്പോൾ തദ്ദേശീയരായ സഹോദരിമാരെ ഒരിക്കലും മറക്കാനാവില്ല. കോൺഫറൻസിന്റെ ആദ്യദിവസം ഞങ്ങൾ കേരളത്തിൽനിന്നുള്ള സിറിയൻ ഓർത്തഡോക്സ്കാരാണെന്നു പരിചയപ്പെട്ട അവസരത്തിൽത്തന്നെ ഒരമ്മയുടെ മക്കളെപ്പോലെ പെരുമാറുവാൻ അവർക്കു കഴിഞ്ഞു. അവിടെ ചെലവഴിച്ച ഓരോ നിമിഷവും ഞങ്ങളെ സഹായിച്ച ബാസീറയും ഫരീദയും ബാസിമായുമൊക്കെ രക്തബന്ധക്കോൾ ശ്രേഷ്ഠമാണ് ആത്മബന്ധം എന്ന മഹത്തായ പാഠം ഞങ്ങളെ പഠിപ്പിച്ചു. മലങ്കരസഭയിൽ പിളർപ്പുണ്ടെന്നും പാത്രിയർക്കീസ് അനുഭാവികളോട് നമുക്ക് അത്ര മമതയില്ലെന്നുമുള്ള യാഥാർത്ഥ്യം അവർ കണക്കിലെടുത്തില്ല. 'കേരളത്തിൽ നിന്നെത്തിയ ഞങ്ങളുടെ സഹോദരിമാർ' എന്ന വികാരം ഞങ്ങളിൽ ജനിപ്പിക്കുവാൻ അവർക്കു കഴിഞ്ഞു. ഇതിന്റെ പിന്നിൽ പൗലോസ്ശ്ലീഹാ പറയുന്ന നിർവ്യാജ സ്നേഹം എന്താണെന്നു ഞങ്ങൾക്കു മനസിലായി. തങ്ങളുടെ ഇന്ത്യൻ സഹോദരിമാരെപ്പോലെ സാരിയുടുത്ത് അവരോടൊപ്പം ഫോട്ടോയെടുക്കുവാനും, ഓരോ പ്രഭാതത്തിലും പിച്ചിപ്പൂവും, കളങ്കമില്ലാത്ത പുഞ്ചിരിയും സമ്മാനിച്ചുകൊണ്ട് എതിരേൽക്കാനും അവർക്കു കഴിഞ്ഞു. നിറകണ്ണുകളോടെ യാത്രാമംഗളം നേർന്നപ്പോൾ ഇനിയും നാം തമ്മിൽ കാണും മലങ്കരയിലെ സന്തോഷവും സമാധാനവും യാഥാർത്ഥ്യമാകും എന്ന ആശംസയോടെ അവർ ഞങ്ങളെ യാത്രയാക്കി. പ്രിയപ്പെട്ടവരെ നിങ്ങളെ സ്വീകരിക്കാൻ മലങ്കരയിലും ബന്ധുക്കളുണ്ട്. ഞങ്ങൾ നിങ്ങളെ കാത്തിരിക്കുന്നു. നമ്മുടെ ഐക്യത്തിലും സന്തോഷത്തിലും സമാധാനപൂരിതമായ സഭാജീവിതത്തിലും സ്വർഗ്ഗം സന്തോഷിക്കട്ടെ എന്നു നിറഞ്ഞ മനസ്സോടെ ഞങ്ങൾ ആശംസിച്ചു.

എവിടെയാണ് നമ്മുടെ ഇടയിലെ ഭിന്നത! ക്രിസ്തു പകർന്ന സ്നേഹം നമ്മുടെയിടയിൽ നഷ്ട

പ്പെട്ടുപോയ വികാരമാണോ. ഐക്യത്തിലും സമാധാനത്തിലും സഭാജീവിതം നയിക്കുവാൻ ദൈവത്തിന്റെ സ്നേഹം നമ്മെ നിർബ്ബന്ധിക്കുന്നില്ലേ. നാം ഒത്തുചേരുന്ന ദിവ്യനിമിഷത്തിൽ മുറിവുകൾ ഉണങ്ങുകയില്ലേ. സൗഖ്യദായകനായ യേശുവിന് അതുണക്കാൻ കഴിയും. അവിശ്വാസികളെപ്പോലെ തമ്മിലടിച്ച് ചോര ചീന്തുമ്പോൾ നാം മറ്റുള്ളവരുടെ മുമ്പിൽ പരിഹാസ്യരാകുന്നു. എങ്ങനെ നമുക്കു ദൈവസ്നേഹത്തെപ്പറ്റി പറയുവാൻ കഴിയും. സമൂഹം നമ്മെ പുച്ഛരിക്കുകയില്ലേ? സഭാഐക്യം ദൈവം ആഗ്രഹിക്കുന്നു. അതിനു വിഘാതമായി ഉള്ളതെല്ലാം പൈശാചിക ശക്തികളാണ്. പുത്തൻ തലമുറയുടെ ചോദ്യങ്ങൾക്കു മുന്നിൽ പതറാതെ തളരാതെ ഉത്തരം പറയുവാൻ കലഹങ്ങൾ ഒരു ദു:സ്വപ്നമായിത്തീരാൻ നമുക്ക് ഒത്തൊരുമിച്ച് ഉണരാം. പ്രാർത്ഥിക്കാം. നമ്മൾ ദൈവത്തിന്റെ സന്ദേശവാഹകരാണ്.



### For Favours Received



Anil Mathew, Balgi

### For Favours Received







Elza Mary Mathew
Kidangannoore

### For Favours Received



ഒരു വിശ്വാസി, ചെന്നീർക്കര

### For Favours Received









ഒരു വിശ്വാസി
കരിപ്പുഴ

# യേശുനാഥൻെറ പൂന്തോട്ടം

കുഞ്ഞനുജന്മാരെ, കുഞ്ഞനുജത്തിമാരെ,

കൊച്ചുകൊച്ചു കഥകളും, വലിയ വലിയ കഥകളും എത്രയോ നാം കേട്ടുകഴിഞ്ഞു. പൂക്കളുടെയും പൂമ്പാറ്റകളുടെയും കഥകൾ, പുഴകളുടെയും പൂനിലാവിൻെറയും കഥകൾ, പൂമരങ്ങളുടെയും പൂവാലനണ്ണാന്മാരുടെയും കഥകൾ, കൽക്കണ്ടക്കുന്നിൻെറയും തേനരുവിയുടെയും കഥകൾ, ആട്ടിൻ കൂട്ടങ്ങളുടെയും അജപാലകന്മാരുടെയും കഥകൾ, രാജാക്കന്മാരുടെയും ചക്രവർത്തിമാരുടെയും കഥകൾ.........അങ്ങനെ എത്രയെത്ര കഥകൾ...........

കുഞ്ഞിച്ചായൻ തുടർച്ചയായി കഥകൾ എഴുതാത്തതിൽ നിങ്ങൾക്കു സങ്കടം ഉണ്ടെന്നറിയാം. അക്കാര്യത്തിൽ നിങ്ങളെക്കാൾ ദുഃഖം കുഞ്ഞിച്ചായനുണ്ട്.

ഇനി ഒരു കഥ പറയാം. വളരെ കാലങ്ങൾക്കു മുമ്പ് ഒരു രാജ്യത്ത് കലാധരൻ എന്ന ഒരു രാജാവ് ജീവിച്ചിരുന്നു. അദ്ദേഹം കവിയും കലാകാരനും ആയിരുന്നു. കലാധര മഹാരാജാവ് എല്ലാ സുകുമാരകലകളിലും അതീവ നിപുണൻആയിരുന്നു. ആർദ്ര ഹൃദയനായ അദ്ദേഹം പ്രജകളെ സ്വന്തം സഹോദരങ്ങളെ പോലെ സ്നേഹിച്ചു.

ഈശ്വരൻ സ്നേഹസ്വരൂപനും, സത്യസ്വരൂപനും ആണെന്ന് അദ്ദേഹം പ്രജകളെ പഠിപ്പിച്ചിരിക്കുന്നു. സത്യത്തിലും സ്നേഹത്തിലും ആണ് യഥാർത്ഥ സൗന്ദര്യം കുടികൊള്ളുന്നതെന്ന് ആ മഹാത്മാവ് ഉറച്ചു വിശ്വസിച്ചിരിക്കുന്നു.

'ദൈവം സ്നേഹം തന്നെ' എന്ന സത്യം മനസ്സിലാക്കിയിരുന്നതുകൊണ്ട് ആ രാജാവിൻെറ വാക്കിലും പ്രവൃത്തിയിലും ദൈവസ്നേഹം തുളുമ്പി നിന്നിരുന്നു.

സത്യകുമാരിയെന്നും സ്നേഹകുമാരിയെന്നും പേരുള്ള രണ്ടു വെള്ളക്കുതിരകളെ പൂട്ടിയ 'കലാരഥം' എന്ന കനകരഥത്തിലാണ് അദ്ദേഹം സഞ്ചരിക്കുക.

കലാരഥത്തിൻെറ മുകളിൽ രാജപതാക പാറിക്കളിച്ചുകൊണ്ടിരിക്കും. ആകാശനീലിമ ഇഷ്ടപ്പെട്ടിരുന്ന രാജാവിൻെറ പതാകയുടെ നിറവും ആകാശനീലിമ ആയിരുന്നു. രാജപതാകയിൽ മൂന്നു സ്വർണ്ണനക്ഷത്രങ്ങൾ മിന്നിത്തിളങ്ങി നിന്നിരുന്നു. സത്യം, സ്നേഹം, സൗന്ദര്യം എന്ന് ഓരോ നക്ഷത്രത്തോടുംചേർന്ന് സുവർണ്ണാക്ഷരങ്ങളിൽ എഴുതിച്ചേർത്തിരുന്നു.

എല്ലാ സായാഹ്നത്തിലും രാജാവ് തൻെറ അലോക സുന്ദരമായ ഉദ്യാനത്തിലൂടെ ഉലാത്താറുണ്ട്. ഉദ്യാന ഭംഗിയിൽ ലയിച്ചു നില്ക്കുന്ന കലാധരമഹാരാജാവിനെ കണ്ടാൽ ഭൂമി സന്ദർശിക്കാനെത്തിയ ഒരു ദേവദൂതനാണെന്നേ തോന്നുകയുള്ളു. രാജാവ് സായാഹ്ന സവാരിക്കിറങ്ങുമ്പോൾ അദ്ദേഹത്തോടൊപ്പം ഉദ്യാന പാലകരുടെ തലവനായ പുഷ്പമാനസനും കാണും.

പുഷ്പമാനസനെ ഉദ്യാനപാലകരുടെ തലവൻ ആക്കിയതിനെക്കുറിച്ച് ഒരു കഥയുണ്ട്. ഒരിക്കൽ ഒരു വിദൂരദേശത്തു കൂടി കലാധര മഹാരാജാവ് കലാരഥത്തിൽ സഞ്ചരിക്കുകയായിരുന്നു. 'ലാവണ്യപ്പുഴ' എന്ന നദിയുടെ തീരത്തു കൂടി സഞ്ചരിക്കുമ്പോൾ മനോഹരമായ ഒരു പൂന്തോട്ടവും ആ പൂന്തോട്ടത്തിൽ ചില്ലകൾ വീശി നില്ക്കുന്ന പൂമരങ്ങളും കണ്ടു.

സമയം സന്ധ്യയോട് അടുത്തു. അന്തിച്ചുവപ്പ് ആ പൂന്തോട്ടത്തിന് സ്വർഗ്ഗ ഭംഗി നല്കിയിരുന്നു. ഒരു സ്വപ്നാടകനെപ്പോലെ ആ പൂന്തോട്ടത്തിലൂടെ രാജാവ് നടന്നു. അപ്പോൾ ഒരു മണിനാദം മുഴങ്ങി. മണിനാദം കേട്ടപ്പോൾ പൂന്തോട്ടത്തിൽ ജോലിചെയ്തിരുന്ന ജോലിക്കാരെല്ലാം കൂട്ടംകൂട്ടമായി തങ്ങളുടെ ഭവനങ്ങളിലേക്കു പാഞ്ഞു.

സുന്ദരനായ ഒരു യുവാവുമാത്രം മണിനാദം മുഴങ്ങിയിട്ടും പൂന്തോട്ടം വിട്ടുപോയില്ല. രാജാവ് ആ യുവാവിൻെറ അടുത്തേക്കു ചെന്നു. പൂക്കളുമായി സല്ലപിച്ചുകൊണ്ടുനിന്ന ആ യുവാവ് രാജാവിൻെറ സന്നിദ്ധ്യം അറിഞ്ഞില്ല. പൂക്കളെ ഉമ്മവച്ചും ഉറ്റസ്നേഹിതരോടെന്നവണ്ണം നർമ്മസംഭാഷണം ചെയ്തും നില്ക്കുന്ന ആ യുവാവിനെ കണ്ടപ്പോൾ രാജാവിന് എന്തെന്നില്ലാത്ത വാത്സല്യം തോന്നി. രാജാവ് വാത്സല്യ പൂർവ്വം അവനെ തലോടി. മൃദുലമായ തലോടൽ ഏറ്റപ്പോൾ അവൻ ഞെട്ടിത്തിരിഞ്ഞു. രാജകീയ വസ്ത്രങ്ങൾ അണിഞ്ഞിരുന്നതുകൊണ്ട് രാജാവിനെ മനസ്സിലാക്കാൻ അവനു കഴിഞ്ഞു. രാജാവിനെ അവൻ ആദരപൂർവ്വം വണങ്ങി.

"നിൻെറ പേരെന്താണ്? ഈ പൂന്തോട്ടം ആരുടെ വകയാണ്? മണിനാദം കേട്ടിട്ടും നീ മാത്രം എന്തുകൊണ്ടാണ് ഇവിടെ നിന്നത്? പൂക്കളോടു നീ എന്താണ് സംസാരിച്ചത്?" രാജാവിൻെറ ചോദ്യങ്ങൾക്ക് അവൻ വിനയപൂർവ്വം മറുപടി നൽകി.

"മഹാപ്രഭോ എൻെറ പേരു പുഷ്പമാനസൻ എന്നാണ്. ഈ പൂന്തോട്ടം ഗ്രാമത്തലവൻെറ വകയാണ്. മണിനാദം മുഴങ്ങുമ്പോൾ എല്ലാ ജോലിക്കാരും ജോലിനിറുത്തി അവരവരുടെ വീടുകളിലേക്കു പോകും. അവർ പോയികഴിയുമ്പോൾ ഈ തോട്ടത്തിലെ ശബ്ദകോലാഹലങ്ങൾ അവസാനിക്കും. സ്നേഹഗായകനായ പൂങ്കാറ്റ് എന്നെ പുതിയ പാട്ടുകൾ പഠിപ്പിക്കും. പൂങ്കാറ്റിൻെറ തലോടലേറ്റ് നൃത്തം ചെയ്യുന്ന പൂക്കളുടെ ഭാഷ വിശുദ്ധിയുടേയും സൗന്ദര്യത്തിൻെറയും ഭാഷയാണ്. പൂവിൻെറ മനസ്സ് മനസ്സിലാക്കിയവർക്കേ ആ ഭാഷ പഠിക്കാൻ കഴിയൂ."

പുഷ്പമാനസൻെറ സംഭാഷണം കേട്ട് രാജാവ് സന്തോഷബാഷ്പം തൂകി. പ്രതിഫലത്തിനു വേണ്ടി മാത്രം ജോലിചെയ്യാതെ പൂച്ചെടികളെ ശുശ്രൂഷിക്കയും പൂക്കളെ ഓമനിക്കുകയും ചെയ്യുന്ന പുഷ്പമാനസനെ ഗ്രാമത്തലവൻെറ അനുവാദത്തോടെ രാജാവു തൻെറ

രാജ്യത്തിലേക്കു കുട്ടിക്കൊണ്ടുപോയി. പുഷ്പമാനസൻ അങ്ങനെ കലാധരൻെറ രാജകീയോദ്യാനത്തിലെ പ്രധാന ഉദ്യാന പാലകൻ ആയിത്തീർന്നു.

ഈ കൊച്ചു കഥ ഒരു സന്ദേശം നല്കുന്നു. സുവിശേഷകന്മാരും പുരോഹിതന്മാരും മഹാപുരോഹിതന്മാരും മാത്രമല്ല നാം ഓരോരുത്തരും കർത്താവിൻെറ മുന്തിരിത്തോട്ടതിലെ വേലക്കാരാണ്. വ്യത്യസ്തജോലികളാണ് ഓരോരുത്തരെയും കർത്താവ് ഭരമേല്പിച്ചിരിക്കുന്നത്. പ്രതിഫലത്തിനുവേണ്ടി മാത്രം ജോലി ചെയ്യുന്നവർ കർത്താവിനെയും കർത്താവിൻെറ മുന്തിരിത്തോട്ടത്തെയും സ്നേഹിക്കുന്നവരല്ല. നിസ്വാർത്ഥമായി കർത്താവിൻെറ മുന്തിരിത്തോട്ടത്തിൽ ജോലി ചെയ്യുന്നത് എത്ര ആനന്ദമാണ്. അല്ലേ?

കൽക്കത്തയിലെ മദർതെരേസായെ ലോകം മുഴുവൻ 'അമ്മ' എന്നു വിളിക്കുന്നത് എന്തുകൊണ്ടാണ്? ഓരോ അനാഥശിശുവിലും ഉണ്ണിയേശുവിനെ ആ അമ്മ കാണുന്നു. അനാഥ ശിശുവിനെ കരങ്ങളിൽ എടുക്കുമ്പോൾ, ഉണ്ണിയേശുവിനെ കരങ്ങളിലെടുത്ത വിശുദ്ധമാതാവിനെപ്പോലെ അവർ ആനന്ദിക്കുന്നു.

കൽക്കത്തയിലെ അമ്മയും, യാച്ചാരത്തെ കുഷ്ഠരോഗികളുടെ കുട്ടികൾക്കുവേണ്ടി സേവനം അനുഷ്ഠിക്കുന്ന വന്ദ്യനായ ഫിലിപ്പ് റമ്പാച്ചനും കർത്താവിൻെറ മുന്തിരിത്തോട്ടത്തിലെ നല്ല വേലക്കാരാണ്.

പണ്ടു കോട്ടയത്ത് ഏലിയാകത്തീഡ്രലിനോടു ചേർന്ന് ഒരു ചെറിയ പൂന്തോട്ടം ഉണ്ടായിരുന്നു. പള്ളി പുതുക്കിപ്പണിതപ്പോൾ ആ തോട്ടം പൊളിച്ചു മാറ്റപ്പെട്ടു. സായാഹ്ന സമയത്ത് ആ തോട്ടത്തിലൂടെ ഉലാത്തുകയും പൂച്ചെടികളെ ശുശ്രൂഷിക്കുകയും ചെയ്യുന്ന ആർദ്രഹൃദയനായ ഒരു വന്ദ്യപിതാവിൻെറ ചിത്രം കുഞ്ഞിച്ചയാൻെറ ഹൃദയത്തിൽ ഇപ്പോഴുംതെളിഞ്ഞു നില്ക്കുന്നു. അദ്ദേഹത്തിൻെറ പേര് മാത്യൂസ് മാർ അത്താനാസിയോസ് എന്നായിരുന്നു. പിന്നീട് അദ്ദേഹം മലങ്കരസഭയുടെ പ്രധാനമേലദ്ധ്യക്ഷനായി. 1996 നവംബർ 8-ാം തീയതി കാലം ചെയ്ത പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായാണ് അന്നത്തെ അത്താനാസ്യോസ് തിരുമേനി. കാഴ്ചയിൽ ഗംഭീരനായിരുന്ന ആ പിതാവിൻെറ ഹൃദയം പൂവിതൾ പോലെ മൃദുലമായിരുന്നു. അദ്ദേഹത്തിനുവേണ്ടിയും, മലങ്കര സഭയുടെ ഇന്നത്തെ പ്രധാനമേലദ്ധ്യക്ഷൻ പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിക്കുവേണ്ടിയും, എല്ലാ വന്ദ്യപിതാക്കന്മാർക്കുവേണ്ടിയും, യേശുനാഥൻെറ മുന്തിരിത്തോട്ടത്തിൽ നിസ്വാർത്ഥമായി വേല ചെയ്യുന്ന എല്ലാ വേലക്കാർക്കുവേണ്ടിയും നമുക്കു പ്രാർത്ഥിക്കാം.

സ്നേഹത്തിൻെറ കൊച്ചുകൊച്ചു കൈവിളക്കുകൾ നമുക്ക് ഉയർത്തിപ്പിടിക്കാം. കർത്താവിൻെറ മുന്തിരിത്തോട്ടത്തിലെ നല്ല വേലക്കാരായിത്തീരാം.

എല്ലാ നല്ല ആശംസകളും നേർന്നുകൊണ്ട്

സ്വന്തം കുഞ്ഞിച്ചായൻ

## For Favours Recieved





ഒരു വിശ്വാസി
ചെറിയനാട്



മറിയാമ്മ ജോർജ്ജ്
കുളനട



മേരിക്കുട്ടി
പുത്തൻകാവ്



ഒരു വിശ്വാസി
കീരിക്കാട്



മറിയാമ്മ ഏബ്രഹാം
താമരപ്പള്ളി



കൊച്ചുമോൾ തയ്യിൽ
കരിപ്പുഴ



ഒരു വിശ്വാസി
കരിപ്പുഴ

# മാത്യൂസ് പ്രഥമൻ ബാവാ ശ്രേഷ്ഠ ഇടയൻ

പ്രൊ. ഇ. ജോൺ മാത്യു, കൂടാരത്തിൽ (ബസേലിയസ് കോളേജ് കോട്ടയം)

സുദീർഘമായ ഒരു പുരുഷായുസിൽ അഞ്ചു ദശാബ്ദകാലത്തോളം പൗരോഹിത്യത്തിന്റെ വ്രതശുദ്ധിയിൽ ദൈവത്തിന്റെ തോട്ടത്തിൽ വിശ്വസ്ത സേവനം നടത്തിയ ആത്മീയ മഹാശയനായിരുന്നു മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി. നിത്യകർമ്മ ചൈതന്യത്തിന്റെ മഹനീയത പിൻ തലമുറക്ക് പ്രദാനം ചെയ്തിട്ടാണ് പരിശുദ്ധ പിതാവ് നവംബർ മാസം 8-ാം തീയതി ദിവംഗതനായത്. പരിശുദ്ധബാവാ തിരുമേനി സഭാമക്കൾക്ക് മാത്രമല്ല താനുമായി ബന്ധപ്പെട്ടിട്ടുള്ള എല്ലാവർക്കും മറക്കാനാവാത്ത ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു. അദ്ദേഹവുമായി ബന്ധപ്പെടാനോ സംസാരിക്കാനോ സാധിച്ചിട്ടുള്ളവർക്ക് ആ അനുപമ വ്യക്തിത്വത്തിന്റെ പൊരുൾ ഇന്നും പിടികിട്ടാതെ അവശേഷിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ശക്തമായ ഒരു നേതൃത്വത്തിന്റെ ആവശ്യം അത്യന്താപേക്ഷിതമായിരുന്ന നാളുകളിൽ മാത്യൂസ് മാർ അത്താനാസിയോസ് എന്ന നിയുക്ത കാതോലിക്കാ മലങ്കര സഭയുടെ അഞ്ചാമത്തെ കാതോലിക്കായായി വാഴിക്കപ്പെട്ടു. സഭാചരിത്രത്തിൽ വട്ടശ്ശേരിൽ തിരുമേനി, പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് തിരുമേനി എന്നിവരെപ്പോലെ സ്മരണാർഹനായ ഒരു സഭാ പിതാവായി മാത്യുസ് പ്രഥമൻ ബാവായും മാറിക്കഴിഞ്ഞിരിക്കുന്നു.

മാത്യൂസ് പ്രഥമൻ ബാവാതിരുമേനി സ്മരണാർഹനാകുന്നത് പല കാരണങ്ങൾകൊണ്ടാണ്. അദ്ദേഹം നല്ല ഇടയനായിരുന്നു. 1985, ഒക്ടോ. 27-ാം തീയതി പഴയ സെമിനാരിയിലെ പ്രത്യേകം തയ്യാറാക്കപ്പെട്ട മദ്ബഹായിൽ വച്ച് വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസിയോസ് കാതോലിക്കായും മലങ്കര മെത്രാപ്പോലിത്തായുമായി അവരോധിക്കപ്പെട്ടു. പ്രസ്തുത ദിവ്യചടങ്ങിൽവച്ച് പൗലൂസ് മാർ ഗ്രിഗോറിയോസ് തിരുമേനി ചെയ്ത അനുഗ്രഹ പ്രഭാഷണത്തിൽ വി. യോഹന്നാന്റെ സുവിശേഷം 10-ാം അധ്യായം ഒന്നു മുതൽ അഞ്ചു വരെയുള്ള വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് അഭിനവകാതോലിക്കായെ മലങ്കര സഭയുടെ നല്ല ഇടയൻ എന്നു വിശേഷിപ്പിച്ചു. ആ ഹ്രസ്വ പ്രസംഗത്തിൽ ഒരു ക്രാന്തദർശിയുടെ പ്രവചനവചസ്സുകൾ തന്റെ ജീവിതത്തിൽ ഇത്രമാത്രം സമ്പുഷ്ടമായി കാത്തുസൂക്ഷിക്കാൻ ഈ നവകാതോലിക്കായ്ക്ക് സാധിക്കുമോ എന്ന് ചിലരെങ്കിലും സംശയിച്ചു കാണണം. നേരേയുള്ള വാതിലിലൂടെ കടന്നു വന്ന ആടുകളുടെ ഇടയൻ ആയിരുന്നു ബാവാ തിരുമേനി. ആടുകളുടെ ശബ്ദം കേട്ട്, ചെന്നായ്കളുടെ നടുവിൽ തന്നെ ഏല്പിച്ച അജഗണത്തെ അവരെ ധീരതയോടെ നയിക്കാൻ ഈ പിതാവിനു സാധിച്ചു.

പാത്രിയർക്കീസ് പക്ഷം ശക്തമായ മാർഗത്തിൽ സഭയിൽ പ്രതിസന്ധി സൃഷ്ടിച്ച ആ കാലയളവിൽ മാത്യൂസ് പ്രഥമൻ ബാവാതിരുമേനിയുടെ ശക്തമായ നല്ല ഇടയന്റെ കരങ്ങൾ സഭയുടെ കെട്ടുറപ്പിനുവേണ്ടി ഉപയോഗപ്പെടുത്തി. നീണ്ട വർഷത്തെ വ്യവഹാരങ്ങൾ തന്നെയോ, തന്റെ സഭയേയോ തളർത്താൻ ഒരു തരത്തിലും ബാവാതിരുമേനി അനുവദിച്ചില്ല. കോടതിയിൽ സഭാകേസിനെ സംബന്ധിച്ച് വാദിക്കുവാനും, സഭയുടെ സ്വാതന്ത്ര്യം നിലനിർത്തുവാനും തന്റെ ശേഷി താൻ പൂർണ്ണമായി വിനിയോഗിച്ചു. സഭയുടെ പുരോഗതിയും ആത്മീയ ഉണർവും മാത്രമായിരുന്നു ഈ പിതാവിന്റെ ജീവിതലക്ഷ്യം. ആ പ്രയത്നത്തിൽ താൻ സായൂജ്യം അടയുകയും ചെയ്തു.

തന്നിൽ ഏല്പിച്ചതായ സിംഹാസനത്തിന്റെ അന്തസ്സ് ഒരു കാരണവശാലും കുറച്ചുകാട്ടാൻ ഈ പിതാവ് സമ്മതിച്ചിരുന്നില്ല. കാതോലിക്കാ സിംഹാസനവും മാർത്തോമായുടെ പാരമ്പര്യവും സുദൃഢമായി നിലനിർത്താൻ അദ്ദേഹം എന്നും ശ്രദ്ധിച്ചിരുന്നു. പുത്തനങ്ങാടി കുരിശുപള്ളിയിലെ പെരുനാളിന് ഒരിക്കൽ പരിശുദ്ധ പിതാവ് കുർബ്ബാന അർപ്പിച്ചു. കുർബ്ബാന മദ്ധ്യേയുള്ള പ്രസംഗത്തിന് പിതാവിന് ഇരിക്കുവാൻ ഒരു സാധാരണ കസേര മദ്ബഹായിൽ ഒരുക്കിയപ്പോൾ അതിനോട് അല്പം ഈർഷ്യയോടെ പ്രതികരിച്ച മാത്യൂസ് പ്രഥമൻ ബാവായുടെ ചിത്രം ഇപ്പോഴും മനസിൽ തങ്ങി നില്ക്കുന്നു. മലങ്കരയുടെ മെത്രാപ്പോലീത്ത ആണ് ഇവിടേക്ക് എഴുന്നള്ളിയിരിക്കുന്നതെന്നും അദ്ദേഹത്തിന് അനുയോജ്യമായ ഒരു ഇരിപ്പിടം ഈ പള്ളിയിൽ ഉണ്ടാക്കണമെന്ന് പള്ളി ഭരണസമിതിയോട് അദ്ദേഹം ആവശ്യപ്പെടുകയും ചെയ്തു. കാതോലിക്ക സിംഹാസനവും മലങ്കര മെത്രാപ്പോലിത്ത സ്ഥാനവും ഒരു പോറൽ പോലും ഏല്ക്കാതെ സംരക്ഷിക്കുവാൻ താൻ ആത്മാർത്ഥമായി ദൈവത്തിൽ ആശ്രയിച്ചു പ്രവർത്തിച്ചു. തന്റെ അജഗണത്തിനുവേണ്ടി ദൈവിക കർമ്മം നിർവഹിക്കുന്നതിനോടൊപ്പം സഭയുടെ അന്തസും ശ്രേഷ്ഠതയും ഉയർത്തിപ്പിടിച്ച വലിയ നല്ല ഇടയനായിരുന്നു മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി.

ഒരു കാതോലിക്ക എന്ന നിലയിൽ അധികാര വിന്യാസത്തിൽ പലപ്പോഴും അദ്ദേഹം കർക്കശക്കാരനായിരുന്നു. എന്നാൽ പിതാക്കന്മാരുടെ അവകാശം ദൃഢമായി കാത്തു സൂക്ഷിക്ക മാത്രമാണ് ആ പിതാവ്

ചെയ്തത്. യിസ്രായേല്യനായ നാബോത്തിന് യിസ്രായേലിലെ രാജാവായിരുന്ന ആഹാബിന്റെ കൊട്ടാരത്തിനോടു ചേർന്ന് ഒരു മുന്തിരിതോപ്പുണ്ടായിരുന്നു. ആ മുന്തിരിതോപ്പു മോഹിച്ചു ആവശ്യപ്പെട്ട ആഹാബിനോട് നാബോത്ത് പറയുന്നു:

"എന്റെ പിതാക്കന്മാരുടെ അവകാശം നിനക്കു തരുവാൻ യഹോവ ഇടവരുത്തരുതേ!" മാത്യൂസ് പ്രഥമൻ ബാവായും നാബോത്തിനെപോലെ യഹോവയുടെ സഭയാകുന്ന മുന്തിരിത്തോപ്പിനെ വിശ്വസ്തതയോടെ സംരക്ഷിച്ചു. സഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും പിതാക്കന്മാർ തന്നിലേക്ക് കൈമാറിയതാണെന്നും അത് ഒരു വിദേശ ശക്തിക്കും അടിയറവു വയ്ക്കാൻ സംഗതിയാ ക്കരുതെന്നും ആ പിതാവ് ആഗ്രഹിച്ചു. അതിനുവേണ്ടി ദൈവമുമ്പാകെ നിരന്തരമായി പ്രയത്നിച്ചു.

1991, ഏപ്രിൽ 27 -ന് ശാരീരികസ്വാസ്ഥ്യം മൂലം സഭയുടെ ഭരണചുമതല തന്റെ പിൻഗാമിയായ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയിലേക്ക് അദ്ദേഹം കൈമാറി. ശരീരത്തിന്റെ വലതു ഭാഗത്തു ബാധിച്ച തളർച്ച തന്റെ നാവിന്റെ ശക്തിയും ക്ഷയിപ്പിച്ചു. ഈ രോഗാവസ്ഥ ചിലരെങ്കിലും സന്ദേഹത്തോടെ വീക്ഷിച്ചിരുന്നിരിക്കും. എന്നാൽ ഊർജ്ജസ്വലനായ കർമ്മയോഗിക്ക് ദൈവം കല്പിച്ചരുളിയ വാചാലമായ മൗനത ആയിരുന്നു അത്. പ്രജ്ഞ നഷ്ടപ്പെടാത്ത മനസും കാഴ്ച നഷ്ടപ്പെടാത്ത കണ്ണുംകൊണ്ട് എല്ലാം മനസിലാക്കുവാനും കാണുവാനും കിട്ടിയ അമൂർത്തമായ അവസ്ഥ. കാലം ചെയ്യുന്നതുവരെയും കണ്ണുകൊണ്ട് കാണുകയും ഹൃദയത്തിൽ സൂക്ഷിക്കുകയും ചെയ്ത അനുപമനായ ദൈവദാസൻ.

സഫലമായ ആത്മീയ ജീവിതത്തിന്റെ ദൃശ്യരൂപമായിരുന്നു ബാവാ തിരുമേനി. തന്റെ ചുറ്റും താൻ വെളിച്ചം കണ്ടുകൊണ്ട് ശ്രീബുദ്ധന്റെ അടുത്തു വന്ന ആരാധകർ അദ്ദേഹത്തോടു ചോദിച്ചു: 'അങ്ങ് ദൈവമാണോ?' മറുപടി 'അല്ല'. 'അങ്ങ് മാലാഖയാണോ?' മറുപടി 'അല്ല'. അങ്ങ് പിന്നെ ആരാണ്. ബുദ്ധൻ മറുപടി പറഞ്ഞു. 'ഞാൻ ഉണർന്നിരിക്കുന്നവനാണ്.' മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി ദൈവമല്ലായിരിക്കും, മാലാഖ അല്ലായിരിക്കും പക്ഷേ അദ്ദേഹം ഉണർന്നിരുന്ന് അജപാലനം നടത്തിയ ശ്രേഷ്ഠ ഇടയനാണ്. ഉറക്കമില്ലാത്ത ഉണർവുള്ള ശ്രേഷ്ഠപിതാവേ അങ്ങയുടെ ഓർമ്മ ഞങ്ങൾക്ക് അനുഗ്രഹത്തിനായി തീരണമേ!

# വിദ്യാഭ്യാസമന്ത്രിക്ക് ഒരു തുറന്ന കത്ത്

(സഭാ സ്കൂളുകളുടെ മാനേജർ വിദ്യാഭ്യാസമന്ത്രിക്ക് അയച്ച കത്ത് പലതുകൊണ്ടും ശ്രദ്ധേയമാണ്. )

ബഹുമാനപ്പെട്ട വിദ്യാഭ്യാസമന്ത്രി

ഞാനൊരു ഇടതുപക്ഷ ചിന്താഗതിക്കാരനോ, വലതുപക്ഷ ചിന്താഗതിക്കാരനോ അല്ല. സമൂഹത്തിന്റെ നന്മയ്ക്കുവേണ്ടി ഏതു രാഷ്ട്രീയപാർട്ടിയും, പുരോഗമനപരമായ കാര്യങ്ങൾ ചെയ്യുമ്പോൾ സന്തോഷിക്കുകയും, ജനദ്രോഹപരമായ കാര്യങ്ങൾ ചെയ്യുമ്പോൾ അതിനെ വിമർശിക്കുകയും, ചെയ്യുന്ന ഒരാളാണ്. താങ്കൾ വിദ്യാഭ്യാസമന്ത്രിയായി ചുമതല ഏറ്റെടുത്തശേഷം നടത്തിയിട്ടുള്ള പ്രസ്താവനകളും, നയപ്രഖ്യാപനങ്ങളും ശ്രദ്ധേയങ്ങളും, യാഥാർഥ്യബോധം ഉൾക്കൊള്ളുന്നവയും ആകയാൽ അഭിനന്ദിക്കുവാനാണ് ഈ കത്തെഴുതുന്നത്. വിദ്യാഭ്യാസവിഷയങ്ങളിൽ അല്പം താല്പര്യം ഉള്ളതുകൊണ്ടുമാണ് ഈ പ്രതികരണം. രാഷ്ട്രീയ അതിപ്രസരത്തിൽ വസ്തുതകളും സത്യങ്ങളും വിസ്മരിക്കപ്പെടുന്നത് ഒരു സാധാരണ സംഭവം ആണല്ലോ? എന്നാൽ താങ്കൾ അതിനതീതമായി ചിന്തിക്കുകയും, പ്രവൃത്തിക്കുകയും ചെയ്യുന്നു എന്ന്, ആദ്യമേ തന്നെ സസന്തോഷം പ്രസ്താവിക്കട്ടെ.

വിദ്യാഭ്യാസ മേഖലയെ ഗ്രസിച്ചിരിക്കുന്ന രണ്ട് അപകടങ്ങളാണ് നിലവാര തകർച്ചയും, മൂല്യശോഷണവും, രോഗകാരണം കണ്ടെത്തിയാൽ ചികിത്സ എളുപ്പം ആണല്ലോ?

ഈ അടുത്തകാലത്ത് പുറപ്പെടുവിച്ച രണ്ട് ഗവ. ഉത്തരവുകളും, പ്രശ്നപരിഹാരത്തിനുള്ള ആത്മാർത്ഥമായ ആഗ്രഹങ്ങളുടെ ഉദാഹരണങ്ങളാണ്. പ്രൈമറി സ്കൂളുകളെ, ഇക്കണോമിക്ക്, അൺ ഇക്കണോമിക്ക് എന്നു വേർതിരിച്ച് വിദ്യാർത്ഥികളെ കഷ്ടപ്പെടുത്തിയ മുൻ ഉത്തരവുകൾ റദ്ദാക്കി പ്രൈമറി സ്കൂളുകളിൽ മതിയായ അധ്യാപകരെ നൽകുകയും വ്യക്തിത്വ വികസനത്തിന് സഹായിക്കുന്ന പാഠ്യാനുബന്ധ പ്രവർത്തനങ്ങൾക്ക് ഊന്നൽ നൽകുകയും ചെയ്തു. സംഗീതാധ്യാപകരുടേയും, കായികാധ്യാപകരുടെയും, മറ്റും തസ്തികൾ നിലനിർത്തിക്കൊണ്ടുള്ള ഉത്തരവുകൾ, ആശയങ്ങൾ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുവാനുള്ള നിശ്ചയദാർഢ്യത്തിന്റെ തെളിവായി ഞാൻ കാണുന്നു. ദേശീയ വിദ്യാഭ്യാസത്തിന്റെ അന്തഃസത്ത ഉൾക്കൊണ്ട് സ്കൂൾ വിദ്യാഭ്യാസരംഗത്ത് ശ്രദ്ധേയമായ മാറ്റത്തിനുള്ള ഒരു ചുവടുവയ്പായും, ഞാൻ അതിനെ മനസ്സിലാക്കുന്നു. പ്രൈമറി ക്ലാസുകളിൽ സംസ്കൃതം, അറബി, ഉറുദു, തുടങ്ങിയ അധ്യാപക നിയമനങ്ങൾ കാരണം വർദ്ധിച്ചുവരുന്ന സാമ്പത്തിക ഭാരം, സ്പെഷ്യലിസ്റ്റ് അധ്യാപകരുടെ തസ്തികകൾ കുറവു ചെയ്താണ് പിടിച്ചു നിർത്തിയിരിക്കുന്നത് എന്നുള്ളത് എല്ലാവർക്കും അറിവുള്ള സത്യമാണ്.

അധ്യയന നിലവാര തകർച്ചയുടെ കാരണങ്ങളും താങ്കൾ ഇതിനോടകംകണ്ടെത്തിക്കഴിഞ്ഞു. പ്രൈമറി ക്ലാസുകളിൽ നിർബന്ധമായും മലയാളംമാത്രം അധ്യയനമാധ്യമം ആക്കുക, യു. പി. ക്ലാസുകളിൽ അധ്യാപകരുടെ അടിസ്ഥാന യോഗ്യത സർവ്വകലാശാലാ ബിരുദം ആക്കുക, പ്രൈമറി അധ്യാപക പരിശീലനത്തിന് കുറഞ്ഞ വിദ്യാഭ്യാസ യോഗ്യത പ്രീ-ഡിഗ്രി ആക്കുക, ഒന്നാം ക്ലാസിലെ എല്ലാ കുട്ടികൾക്കും, ക്ലാസുകയറ്റം നൽകിവരുന്ന രീതിനിർത്തലാക്കുക, ഡിഗ്രിക്ലാസുകളിൽ ഐശ്ചിക വിഷയങ്ങൾക്ക് തുല്യപ്രാധാന്യം നൽകുക, തുടങ്ങിയ കാര്യങ്ങൾ നിങ്ങൾ പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്നു എങ്കിൽ അധ്യയന രംഗത്ത് ദൂരവ്യാപകമായ സൽഫലങ്ങൾ ഉണ്ടാകും എന്നതിന് രണ്ടു പക്ഷമില്ല.

വിദ്യാഭ്യാസ രംഗത്ത് പല മാറ്റങ്ങളും വരുത്തുവാൻ താങ്കൾ ആഗ്രഹിക്കുന്നു എന്നുള്ളതുകൊണ്ട് താഴെപ്പറയുന്ന കാര്യങ്ങൾ കൂടി ശ്രദ്ധയിൽ കൊണ്ടുവരുവാൻ ആഗ്രഹിക്കുന്നു.

1. വിദ്യാഭ്യാസ ലക്ഷ്യം കൈവരിക്കണമെങ്കിൽ കുട്ടികളെ കേന്ദ്രീകരിച്ച് പാഠ്യ -പാഠ്യേതര പ്രവർത്തനങ്ങൾ നടക്കണം അത് ഇന്ന് ഈ സംസ്ഥാനത്ത് നടക്കുന്നില്ല. നമ്മുടെ കുട്ടികൾ അവഗണിക്കപ്പെടുകയും, വിദ്യാഭ്യാസരംഗം അധ്യാപകരുടെ ഒരു പ്രകടന മേഖലയായി മാറുകയും ചെയ്തിട്ടുണ്ട്. സ്കൂൾ തലത്തിൽ നടത്തപ്പെടുന്ന പരിപാടികളിൽ കുട്ടികൾക്ക് പങ്കാളിത്തം ഇല്ല എന്നുതന്നെ പറയാം.

2 ആർഷ ഭാരത സംസ്കാരത്തെപ്പറ്റി മതിപ്പുളവാക്കുന്നതോ അഭിമാനം തോന്നിക്കുന്നതോ ആയ കാര്യങ്ങൾ നമ്മുടെ പാഠ്യപദ്ധതികളിലില്ല. ഉണ്ടെങ്കിൽ തന്നെ വളരെ ചുരുക്കം. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തേപ്പറ്റിയോ സ്വാതന്ത്ര്യത്തിനുവേണ്ടി ഗാന്ധിജി ഉൾപ്പെടെയുള്ള നേതാക്കന്മാർ വഹിച്ച പങ്കിനെപ്പറ്റിയോ ശരിയായ ഊന്നൽ കൊടുക്കാത്ത ഒരു പാഠ്യപദ്ധതി ഉപയോഗിക്കുന്നതിനാൽ നമ്മുടെ വിദ്യാർത്ഥികളിൽ രാജ്യസ്നേഹം വളർത്താൻ നമുക്ക് സാധിക്കുന്നില്ല. സ്വന്തം രാജ്യത്തോട് കൂറുണ്ടെങ്കിൽ മാത്രമേ വ്യക്തി താല്പര്യത്തിനുപരിയായി രാജ്യതാല്പര്യം മനസ്സിലാക്കി വ്യക്തികൾ രാഷ്ട്ര നിർമ്മാണ

പ്രക്രിയയിൽ പങ്കാളികളാകൂ.

2 സന്മാർഗ്ഗകാര്യങ്ങൾ വിദ്യാർത്ഥികളെ അഭ്യസിപ്പിക്കുന്നതിന് ഉതകുന്ന സംഗതികൾ ഇന്ന് നമ്മുടെ പാഠ്യപദ്ധതികളിലില്ല. വ്യക്തിത്വവികസനം എന്ന പേരിൽ ഒരു പുതിയ വിഷയം ആവിഷ്കരിക്കുകയും, സന്മാർഗ്ഗചിന്തകൾ കുട്ടികളുടെ ഹൃദയത്തിൽ കരുപ്പിടിപ്പിക്കുന്ന കഥകൾ പുരാണങ്ങളിൽ നിന്നും, അറേബ്യൻ കഥകളിൽ നിന്നുംമറ്റും തിരഞ്ഞെടുത്ത് ഏഴാംക്ലാസുവരെയുള്ള ക്ലാസുകളിൽ പഠിപ്പിക്കുന്നത് നന്നായിരിക്കും. എൻെറ മാനേജ്മെൻറിൽ ഉള്ള സ്കൂളുകളിൽ ഉപയോഗിക്കുന്ന രണ്ട് പുസ്തകങ്ങൾ (ബാലദീപ്തി, വ്യക്തിത്വ വികസനം) ഇതോടൊപ്പം അയക്കുന്നു.

4. യുവജനോത്സവ വേദികൾ പുറത്തുനിന്നുള്ള പരിശീലകരുടെ മത്സരവേദികളായി മാറിക്കഴിഞ്ഞിട്ടുണ്ട്. സ്കൂൾ തലത്തിൽ വിദ്യാർത്ഥികളുടെ വാസനകൾ കണ്ടെത്തി അതിനെപ്രോത്സാഹിപ്പിക്കുവാനുള്ള സംവിധാനം സ്കൂൾ തലത്തിൽ ആദ്യമേ ഉണ്ടാവണം.

5 പത്തുവർഷം മലയാളഭാഷ പഠിച്ച് എസ്. എസ്. എൽ. സി പരീക്ഷയും, തുടർന്ന് അധ്യാപക പരിശീലനവും, കഴിഞ്ഞവർക്കുപോലും മലയാളഭാഷ തെറ്റുകൂടാതെ കൈകാര്യം ചെയ്യാനാവുന്നില്ല. ആർക്കും കൈകാര്യം ചെയ്യാവുന്ന വിഷയമാണ് മലയാളഭാഷ എന്ന സ്ഥിതിമാറണം. പ്രൈമറി ക്ലാസുകളിൽ മലയാളഭാഷാ പഠനത്തിന് മതിയായ യോഗ്യതയുള്ള അധ്യാപകർ നമ്മുടെ സ്കൂളുകളിൽ ഉണ്ടാവണം.

6 അധ്യാപകരുടെ ജോലി വിലയിരുത്താനുള്ള ഫലപ്രദമായ ഒരു സംവിധാനം ഇന്നു നിലവിലില്ല. ഒന്നാം ക്ലാസിൽ വന്നു ചേരുന്ന ഒരു വിദ്യാർത്ഥി അവൻെറ മാനവശേഷി ഒരു പരിധിവരെയെങ്കിലും പൂർണ്ണതയിൽ എത്താൻ സാധിക്കാതെ പത്തു വർഷത്തിനുശേഷം കലാലയം വിടുവാൻ ഇടയാകുന്നു എങ്കിൽ,അതിന് ആരാണുത്തരവാദി? ഉപഭോക്തൃനിയമത്തിൻെറ പരിധിയിൽ അധ്യാപകരേയും, ഉൾപ്പെടുത്തണം എന്നു നിർദ്ദേശിക്കുവാൻ തോന്നിപ്പോകുന്നു. അമിതമായ സേവനവേതന ആനുകൂല്യങ്ങളും, സംരക്ഷണകളും ഒരു പരിധിവരെ അധ്യാപകരിൽ അലസതയും, ഉത്തരവാദിത്വം ഇല്ലായ്മയും, സൃഷ്ടിക്കുന്നതിനിടയാക്കിയിട്ടുണ്ട് എന്നുള്ളത് ഒരു സത്യമാണ്.

7 കലാലയങ്ങളിലെ രാഷ്ട്രീയ അതിപ്രസരം കാരണം പല നിർദോഷികളും ഇതിനോടകം വധിക്കപ്പെട്ടു എന്നുള്ള വസ്തുത താങ്കൾക്കും അറിവുള്ളതാണല്ലോ? ഈ കാര്യത്തിൽ ഗവൺമെൻറ് മൗനം പാലിക്കുന്നത് ഭൂഷണം അല്ല. കലാലയങ്ങളിൽ രാഷ്ട്രീയം നിരോധിക്കുന്നതിനെ സംബന്ധിച്ച് ഒരു പൊതുചർച്ച നന്നായിരിക്കും.

8 കെ. ഇ. ആർ നിലവിൽവന്ന വർഷംമുതൽ സ്കൂളുകളുടെ വാർഷിക സംരക്ഷണ ആവശ്യങ്ങൾക്ക് ഹൈസ്കൂൾ വിഭാഗത്തിൽ കുട്ടി ഒന്നിന് അഞ്ചു രൂപയും, പ്രൈമറി വിഭാഗത്തിൽ കുട്ടി ഒന്നിന് മൂന്നു രൂപ ഇരുപത്തിയഞ്ചു പൈസയുമാണ് ഗ്രാൻറായി അനുവദിച്ചുകൊണ്ടിരിക്കുന്നത്. നാലു ദശകങ്ങൾ പിന്നിടുന്ന ഈ അവസരത്തിലും കെ.ഇ.ആർ. പല തവണ ഭേദഗതി ചെയ്തു എങ്കിലും, വാർഷിക സംരക്ഷണ ഗ്രാൻറിൻെറ കാര്യത്തി യതൊരു ഭേദഗതിയും ഇതുവരെ ഉണ്ടായിട്ടില്ല.

9.അധ്യാപക നിയമനങ്ങൾ Rule 43 ഉം 51 A ഉം അനുസരിച്ച് നടക്കുന്ന അവസരങ്ങളിൽ അധ്യാപകരുടെ അവകാശങ്ങൾ ഉറപ്പാക്കി നിയമനം നടത്തുന്നുണ്ടെങ്കിലും ഈ കാലയളവിൽ കുട്ടികളുടെ അവകാശം വിസ്മരിക്കപ്പെടുന്നു എന്നത് ഒരു നഗ്നസത്യമാണ്. അവർക്ക് വോട്ടില്ലാത്തതുകൊണ്ട് അവരുടെ ഭാഗം വാദിക്കാൻ ആരും മുമ്പോട്ടു വരുന്നില്ല. വർഷാരംഭത്തിലും, സ്റ്റാഫ് ഫിക്സേഷനുശേഷം ഉണ്ടാകുന്ന സ്ഥിരം തസ്തികകളിലും, Rule 43 അവകാശികൾക്ക് നൽകുകയും, ഇടയ്ക്കുണ്ടാകുന്ന ഹ്രസ്വകാല (ഒരു അധ്യയനവർഷത്തിൽ കുറവുള്ള) ഒഴിവുകളിൽ 51 A ക്കാരെ അവരുടെ സീനിയോർട്ടി അനുസരിച്ച് (ഇത് കോർപ്പറേറ്റ് മാനേജ്മെൻറുകൾക്കുമാത്രം) നിയമിക്കുകയും ചെയ്യുന്നു എങ്കിൽ അത് വിദ്യാർഥികളെ സംബന്ധിച്ചിടത്തോളം ഒരു വലിയ അനുഗ്രഹം ആയിരിക്കും. ഹ്രസ്വകാല ഒഴിവുകളിലേക്കുള്ള നിയമങ്ങൾ Rule 43 അവകാശികളുടെ സീനിയോർട്ടിയെ ബാധിക്കാത്തതുകൊണ്ട് സാധാരണയായി അവർ പ്രൊമോഷൻ സ്വീകരിക്കാറില്ല. ഇപ്പോഴത്തെ രീതിയിൽ നടപടികൾ പൂർത്തിയാക്കി നിയമനം വരുമ്പോഴേക്കും ഒഴിവിൻെറ കാലാവധിയും അവസാനിച്ചിരിക്കും. ഈ കാലയളവിൽ കഷ്ടപ്പെടുന്നത്, പാവം വിദ്യാർത്ഥികളും.

താങ്കൾ കെ. ഇ. ആർ സമൂലം പരിവർത്തനം ചെയ്യുവാൻ ആഗ്രഹിക്കുന്നതായറിയുന്നു. വിദ്യാർത്ഥികളെ കേന്ദ്രീകരിച്ചുകൊണ്ടും അവരുടെ താല്പര്യങ്ങൾക്ക് ഊന്നൽ കൊടുത്തുകൊണ്ടും ഈ കാര്യത്തിൽ താങ്കൾ വേണ്ടതു ചെയ്യും എന്നുള്ള പ്രത്യാശയോടു കൂടി ഈ കത്തു ചുരുക്കുന്നു.

ഈ വിഷയങ്ങളെക്കുറിച്ച് ഒരു പൊതു ചർച്ച ആഗ്രഹിക്കുന്നതു കൊണ്ട് ഇത് പത്രങ്ങൾക്കും നൽകുന്നു.

സ്നേഹാദരവുകളോടെ

**തോമസ് മാർ അത്താനാസിയോസ്**
**മെത്രാപ്പോലീത്ത**
**മാനേജർ**
**(കാതോലിക്കേറ്റ് & എം.ഡി. സ്കൂൾ, കോട്ടയം)**

Book Review

# OUR CHURCH

## By Very Rev. Thomas P. Mundukuzy Cor Episcopa

From our Church comes our Faith, our Hope, our Love. Our Church gives our life Meaning. It is important to understand the importance and meaning of our Church.

Our Church by Very Rev. Thomas P. Mundukuzhy Cor Episcopa, is a thorough and readable interpretation of our Church, containing information and vital analysis from a very respected perspective.

The book begins with a discussion of the nature of God, Christ, Holy Spirit and Church in the broadest meaning. It describes Christ's foundation of the Universal Church and the worldwide Apostolic Ministry. The author traces the chronological development of the Christian Church, generally, and the Malankara Church, specifically. From St. Thomas' arrival in India in 52 A.D., through the events of the current decade, the book sets a stage for an understanding of Orthodoxy in its context; the differences and similarities between the Malankara Orthodox and the other Orthodox, Catholic and Protestants Churches.

Macro issues are discussed, including; the Missions, Ministries, Administration, and Structure of Our Church. Chapter Six describes the author's vision for a vitalizing future of the Malankara Orthodox Church.

Our faith is analyzed completely. The book explores the ceremonies and meanings of our Seven Sacraments. Of particular interest is description and explanation of the entire Eucharist (Worship/ Holy Qurbana) Service. Also discussed are: Holy Trinity, Bible, Prayer, Fasting, Death, Giving, and Church Calendar. The concluding chapters address critical current issues,, including,: successful parenting; the role of women in our Church; charity; and suffering.

Written in simple English, Our Church is ideal for use as the basis for advanced Sunday School classes, Youth Study, Martha Mariam Samajam; or, generally, to bring meaning to the lives of our Church members; or to educate the non-Orthodox around us. A thorough study of our Church, including History, Doctrine, Dogmas, Faith, Order, and Discipline in a nutshell, a copy is a must in every home, to learn, defend, and propagate Our Faith. Written in twenty -eight chapters in 214 pages, the books is moderately priced for $ 11 (US)

Copies of OUR CHURCH can be had by contacting Very Rev. Thomas P. Mundukuzhy Cor Episcopa, 5027 Homeview Drive, Liverpool, New York 13088/(315) 451-3278.

# ക്വിസ് ടൈം

ബൈജു കെ. ജി. കൊടുവിള

1) ആദ്യമായി ഭൂമിയിൽ പിറന്നു വീണ ശിശു?

2) വി. പൗലോസ് എഴുതിയ ഒറ്റ അധ്യായം മാത്രമുള്ള പുസ്തകം ?

3) പുതിയ നിയമത്തിലെ യവനഗ്രന്ഥകാരൻ?

4) ലേഖനങ്ങളുടെ രാജ്ഞി?

5) വാങ്ങിപ്പോയവരെപറ്റി പ്രത്യാശ നൽകുന്ന ലേഖനം?

6) അബ്രഹാമിന്റെ രണ്ടാമത്തെ ഭാര്യ?

7) കർത്താവിന്റെ ചേലാകർമ്മപെരുന്നാൾ എന്നാണ് ആചരിക്കുന്നത്?

8) തോമ്മാശ്ലീഹാ കൊല്ലപ്പെട്ട വർഷം?

9) ദേവാലയം നശിപ്പിക്കപ്പെട്ടപ്പോൾ യഹൂദന്മാരുടെ ആരാധനസ്ഥലം?

10) മോശയുടെ സഹോദരി

## ഉത്തരങ്ങൾ

1) കായീൻ 2) ഫിലേമോൻ
3) ലൂക്കോസ് 4) എഫേസ്യ
5) 1 തെസ്സലോനിക്യർ 6) കെതൂറാ
7) ജനുവരി 1 8) എ.ഡി. 72
9) സിനഗോഗ് 10) മിര്യാം.





മാഗി ജയിംസ് ശാന്തമ്മ ദാനിയേൽ

അഖിലമലങ്കര മർത്തമറിയം വനിതാ സമാജം മത്സരപരീക്ഷയിൽ യഥാക്രമം ഒന്നും രണ്ടും സ്ഥാനങ്ങൾ നേടിയ മാഗി ജെയിംസും ശാന്തമ്മ ദാനിയേലും. രണ്ടു പേരും എറണാകുളം സെൻറ് മേരീസ് ഇടവകാംഗങ്ങളാണ്.

**For Favours Received**







A Firm Believer Thiruvalla- 13

ആന്തരിക സൗഖ്യത്തിനു നന്ദി



T V Varghese,
Rtd. Deputy Director (Edn), Trichur

ഉദ്ദിഷ്ടകാര്യസാധ്യത്തിന്





Bindu Daniel, Jamnagar

# സഭാവിശ്വാസ പഠന പംക്തി

ഫാ. ഡോ. മാത്യു വൈദ്യൻ

**ചിലർ** പറയാറുണ്ട്.

"ഞാൻ ക്രിസ്തുവിൽ വിശ്വസിക്കുന്നു. പക്ഷേ, സഭയിൽ വിശ്വസിക്കുന്നില്ല. സഭയുടെ ക്രമീകരണങ്ങളിലും വിശ്വസിക്കുന്നില്ല. ക്രിസ്തുവുമായുള്ള വ്യക്തിപരമായ ബന്ധം എനിക്കുണ്ട്. എനിക്കതു മതി."

ഇങ്ങനെ പറയുന്നവർക്കുള്ള ഉത്തരമെന്താണ്?

യേശുക്രിസ്തുവിൽ വിശ്വസിക്കുക എന്നു വച്ചാൽ യേശുക്രിസ്തു സ്ഥാപിച്ച് ക്രമീകരിച്ച കാര്യങ്ങളിലും വിശ്വസിക്കുക എന്നാണർത്ഥം.

1, ഒന്നാമത്, ക്രിസ്തുവിൽ വിശ്വസിക്കുക എന്നു വച്ചാൽ ക്രിസ്തു സ്ഥാപിച്ച സഭയിലും വിശ്വസിക്കുക എന്നാണർത്ഥം. മത്താ. 16: 18,19. നീ പത്രോസ് ആകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും, പാതാളഗോപുരങ്ങൾ അതിനെ ജയിക്കുകയില്ല എന്ന് ഞാൻ നിന്നോടു പറയുന്നു. സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ ഞാൻ നിനക്കു തരുന്നു. നീ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും; നീ ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗത്തിൽ അഴിഞ്ഞിരിക്കും എന്ന് ഉത്തരം പറഞ്ഞു. (അ. പ്ര. 2: 47) അവൻ രക്ഷിക്കപ്പെടുന്നവരെ സഭയോടു ചേർത്തുകൊണ്ടിരുന്നു.

2. ക്രിസ്തുവിൽ വിശ്വസിക്കുക എന്നുവച്ചാൽ സഭയ്ക്കുവേണ്ടി ക്രിസ്തു ചെയ്ത ക്രമീകരണങ്ങളിലും വിശ്വസിക്കുക എന്നാണ് അർത്ഥം. യോഹ. 21: 15-17. "അവർ പ്രാതൽ കഴിച്ചശേഷം യേശു ശീമോൻപത്രോസിനോട് യോഹന്നാന്റെ മകനായ ശീമോനെ, 'നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ എന്നു ചോദിച്ചു' അതിന് അവൻ, 'ഉവ്വു കർത്താവേ എനിക്കു നിന്നോട് പ്രിയമുണ്ട് എന്ന് നീ അറിയുന്നുവല്ലോ' എന്നു പറഞ്ഞു. എന്റെ കുഞ്ഞാടുകളെ മേയ്ക്ക എന്ന് അവൻ അവനോടു പറഞ്ഞു .......... എന്റെ ആടുകളെ പാലിക്ക ......... എന്റെ ആടുകളെ മേയിക്ക ....... അതിനാൽ ആടുകളും, ആടുകളെ മേയിക്കുന്നവരും സഭയിലുണ്ട്. ഇടയത്വശുശ്രൂഷയുണ്ട്. ഈ ക്രമീകരണങ്ങൾ സഭയിൽ നിർവഹിക്കപ്പെട്ടിരിക്കുന്നു.

3. ക്രിസ്തുവിൽ വിശ്വസിക്കുക എന്നുവച്ചാൽ പാപങ്ങൾ ക്ഷമിക്കുവാൻ ക്രിസ്തു തന്ന അധികാരത്തിലും വിശ്വസിക്കുക എന്നാണ് അർത്ഥം.

യോഹ: 20: 23 "ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു. ആരുടെ പാപങ്ങൾ നിർത്തുന്നുവോ, അവർക്ക് നിർത്തിയിരിക്കുന്നു എന്നു പറഞ്ഞു." ഇപ്രകാരം കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരം അപ്പോസ്തലന്മാരാൽ നിയോഗിക്കപ്പെട്ടവർക്ക് കൈമാറി ലഭിച്ചു എന്ന് സഭ വിശ്വസിച്ച് അതിന്റെ ക്രമീകരണമായ വിശുദ്ധകുമ്പസാരം സഭയിൽ ഏർപ്പെടുത്തിയിരിക്കുന്നു.

4. ക്രിസ്തുവിൽ വിശ്വസിക്കുക എന്നാൽ ക്രിസ്തു കല്പിച്ചു ക്രമീകരിച്ച വിശുദ്ധ സ്നാനത്തിൽ വിശ്വസിക്കുക എന്നാണ് അർഥം.

മത്താ. 28: 19, 20. "ആകയാൽ നിങ്ങൾ പുറപ്പെട്ടു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോട് കല്പിച്ചത് ഒക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുകൊണ്ടും സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവീൻ, ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടു കൂടെയുണ്ട് എന്ന് അരുളിചെയ്തു."

ഇവിടെ ആദ്യം സ്നാനവും പിന്നീട് ഉപദേശിക്കലുമാണ് എന്ന കാര്യം ശ്രദ്ധിക്കുക.

5. ക്രിസ്തുവിൽ വിശ്വസിക്കുക എന്നാൽ ക്രിസ്തുവിന്റെ ശരീരവും രക്തവും ഭക്ഷിച്ചു പാനം ചെയ്യുക എന്നാണ് അർത്ഥം.

ലൂക്കോ. 22: 19. "പിന്നെ അപ്പം എടുത്തു വാഴ്ത്തി നുറുക്കി അവർക്ക് കൊടുത്ത്. ഇതു നിങ്ങൾക്കുവേണ്ടി നല്കുന്ന എന്റെ ശരീരം, എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്യുവീൻ എന്നു പറഞ്ഞു."

ഇപ്രകാരം ക്രിസ്തുവിൽ വിശ്വസിക്കുക എന്നതിന് ക്രിസ്തു സ്ഥാപിച്ച സഭയിലും അതിന്റെ ക്രമീകരണങ്ങളിലും കർമ്മാനുഷ്ഠാനങ്ങളിലും വിശ്വസിച്ച് പിന്തുടരുക എന്ന് അർത്ഥമാകുന്നു.

# ബൈബിൾ പഠനം

## ഫാ. ഒ. പി. വർഗീസ്

**വേദഭാഗം: വി. മത്തായി. 1, 2, 3 അദ്ധ്യായങ്ങൾ**

1. അബ്രഹാമിൻെറ സ്ഥാനപേര് എന്ത്?

2. ആരുടെയെല്ലാം മടിയിൽ നമ്മേ പാർപ്പിക്കണമെന്നാണ് നിത്യവും നാം പ്രാർത്ഥിക്കുന്നത്?

3. 12 ഗോത്രപിതാക്കളുടെ പിതാവു ആര്?

4. വംശാവലി പരമ്പരയിൽപ്പെട്ട ആരുടെയെല്ലാം പേർ വിവാഹശുശ്രൂഷയിലെ ഗീതത്തിൽ ഉൾപ്പെടുത്തിയിരുക്കുന്നു?

5. താമാർ ഏതെല്ലാം മൂലമാണ് ഉത്തമസ്ത്രീയായി തീർന്നത്.

6. യിശ്ശായിയുടെ മകൻ രാജാവിൻെറ പേര് എന്ത്? യിശ്ശായിയുടെ വലിയമ്മ(Grand mother) യുടെ പേര് എന്ത്?

7. വംശാവലിയിൽ പറയുന്ന തലമുറകൾ എത്ര?

8. വി. മറിയം എങ്ങനെയാണ് ഗർഭവതിയായത്?

9. യെശയ്യാവ് 7: 14. വി. മത്തായിയുടെ സുവിശേഷത്തിൽ ഏതു ഭാഗത്താണ് രേഖപ്പെടുത്തിയിരിക്കുന്നത്?

10. വി. മറിയാമിൻെറ കന്യാത്വത്തിന് എതിരായി പ്രൊട്ടസ്റ്റൻറുകാർ പറയുന്ന വേദവാക്യം ഏത്?

11. ഏത് രാജാവിൻെറ കാലത്ത് ക്രിസ്തു എവിടെ ജനിച്ചു?

12. വിദ്വാന്മാർ യേശുവിനെ ആരാണെന്നാണ് പറഞ്ഞത്?

13. മഹാപുരോഹിതന്മാരും ശാസ്ത്രിമാരും ഹേറോദാവിനോട് മീഖാ പ്രവചനം 5: 12 വാക്യം സംസാരിക്കാൻ കാരണം എന്ത്?

14. വിദ്വാന്മാരെ യേശുവിനെ കാണുവാൻ സഹായിച്ചത് എന്താണ്?

15. യേശുവിൻെറ ജനനനാളുകളിൽ ഹേരോദാവ് ചെയ്ത ഏറ്റവും വലിയ ക്രൂരത?

16. വിദ്വാന്മാർ യേശുവിന് കാഴ്ചവച്ചത് എന്തൊക്കെ?

17. വിദ്വാന്മാരുടെ കാഴ്ചകൾ എന്തിനെയെല്ലാം സൂചിപ്പിക്കുന്നു?

**ശരിയുത്തരം അയക്കേണ്ട വിലാസം**

**Rev. Fr. O. P. Varghese**
**മാർ പക്കോമിയോസ് മൗണ്ട്**
**മീമ്പാറ - 682308**
**പുത്തൻകുരിശ് (വഴി)**
**എറണാകുളം ജില്ല**

## റസിഡൻറ് വാർഡനെ ആവശ്യമുണ്ട്

പരുമല മാർ ഗ്രിഗോറിയോസ് മെമ്മോറിയൽ ചാരിറ്റബിൾ ട്രസ്റ്റിൻെറ ഉത്തരവാദിത്വത്തിൽ നടത്തുന്ന തലക്കോട് സെൻറ് മേരീസ് ബോയ്സ് ഹോമിൽ കുട്ടികളുടെ പരിചരണത്തിനായി വാർഡനെ ആവശ്യമുണ്ട്. ദൈവഭയമുള്ളതും കുഞ്ഞുങ്ങളെ സ്നേഹിക്കുന്നതുമായ ഓർത്തഡോക്സ് ക്രിസ്ത്യൻ ബിരുദധാരികൾക്ക് മുൻഗണന. അപേക്ഷകർ കറസ്പോണ്ടൻറ്, സെൻറ് മേരീസ് ബോയ്സ് ഹോം, തലക്കോട് പി. ഒ, മുളന്തുരുത്തി - 682314, എറണാകുളം എന്ന വിലാസത്തിൽ 1997 ജനുവരി 25-ാം തീയതിക്കു മുമ്പ് അയയ്ക്കണം.



സൗത്ത് സോൺ സൺഡേസ്കൂൾ പാഠ്യേതര മത്സരത്തിൽ ജൂണിയർ വിഭാഗം പ്രസംഗമത്സരത്തിന് ഒന്നാം സ്ഥാനം കരസ്ഥമാക്കിയ സജനാ എൽസാ കോശി. ചെങ്ങന്നൂർ ഭദ്രാസനത്തിൽ ഉമയാറ്റുകര പള്ളിയിലെ തൈമറവുങ്കര സെൻറ് ഗ്രിഗോറിയോസ് സൺഡേസ്കൂൾ വിദ്യാർത്ഥിയായ സജന നാലാം തവണയാണ് സോണൽ തലത്തിൽ പ്രസംഗത്തിന് വിജയം കരസ്ഥമാക്കുന്നത്.



മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി 1996 ഏപ്രിലിൽ നടത്തിയ എം. എ. പൊളിറ്റിക്സ് പരീക്ഷയിൽ ചങ്ങനാശേരി എൻ. എസ്സ്. എസ്സ് കോളേജിൽനിന്നും ഫസ്റ്റ് ക്ലാസോടുകൂടി 3-ാം റാങ്ക് നേടിയ കുറ്റപ്പുഴ മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം മണലത്ത് എം. സി. ചെറിയാൻെറ മകൻ ബിനു ചെറിയാൻ.

ബി. എ. ഇക്കണോമിക്സിൽ ഫസ്റ്റ് ക്ലാസ് നേടി യൂണിവേഴ്സിറ്റി മെറിറ്റ് സ്കോളർഷിപ്പ് നേടിയിരുന്നു.

സമാപന സമ്മേളനം മന്ത്രി ഇ. ചന്ദ്രശേഖരൻ നായർ ഉദ്ഘാടനം ചെയ്യുന്നു.




### വലിയ പള്ളിയായി പ്രഖ്യാപിക്കപ്പെട്ടു

ഒരു വർഷം നീണ്ടുനിന്ന് ശതാബ്ദി ആഘോഷ പരിപാടികളുടെ സമാപനത്തോടനുബന്ധിച്ച് പ. കാതോലിക്കാ ബാവാ തിരുമേനി പറക്കോടു സെൻറ് പീറ്റേഴ്സ് ആൻറ് സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളിയെ "വലിയ പള്ളി"യായി പ്രഖ്യാപിച്ചനുഗ്രഹിച്ചു. നിയുക്ത കാതോലിക്കാ ബാവാ, ഭദ്രാസനാധിപൻ മാർ എപ്പിപ്പാനിയോസ് എന്നീ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലുള്ള വി: മൂന്നിന്മേൽ കുർബ്ബാനയുടെ അവസരത്തിലാണീ പ്രഖ്യാപനമുണ്ടായത്.



# വാർത്തകൾ വാർത്തകൾ വാർത്തകൾ



സഭയുടെ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനി ശിലാസ്ഥാപനം നിർവഹിക്കുകയും സഭാ ഭാസുരൻ വട്ടശ്ശേരിൽ തിരുമേനി പ്രഥമകൂദാശ നിർവഹിക്കുകയും ചെയ്ത പറക്കോടു വലിയ പള്ളിയുടെ ശതാബ്ദി വർഷം 1995 നവംബർ മുതൽ 96 നവംബർ വരെയായിരുന്നു. ഈ കാലഘട്ടത്തിൽ ശതാബ്ദി സ്മാരക മന്ദിര നിർമ്മാണ പ്രവർത്തനം, കുടുംബസമ്മേളനം, സുവിശേഷസംഘം, ഓണവാരസമ്മേളനം, പരുമലതിരുമേനി സ്മാരക പ്രസംഗ പരമ്പരാ സമ്മേളനം, ഭവനരഹിതർക്കു വീടുകൾ നിർമ്മിച്ചു നൽകുക, വിവാഹ ധനസഹായം, വിദ്യാഭ്യാസ ധനസഹായം എന്നിങ്ങനെ വിവിധ പരിപാടികൾ നടത്തി.

സമാപന പരിപാടികൾ പരുമലനിന്നും ഭക്ത്യാദരപൂർവ്വം കൊണ്ടുവന്ന ദീപശിഖാസ്ഥാപനത്തോടെ നവംബർ 16 ശനിയാഴ്ച ആരംഭിച്ചു.

പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെ ദേഹവിയോഗത്തിലുളള ദുഃഖാചരണ കാലമാകയാൽ നിശ്ചയിച്ച പരിപാടികളിൽ മാറ്റം വരുത്തി അനാർഭാടവും ഭക്തിനിർഭരവുമാക്കി മാറ്റി.

സമാപനസമ്മേളനത്തിൽ പ: കാതോലിക്കാ ബാവാ തിരുമേനി അദ്ധ്യക്ഷത വഹിച്ചു. കാലം ചെയ്ത മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെ ദേഹവിയോഗത്തിലുള്ള അനുശോചനപ്രമേയം ഇടവക സെക്രട്ടറി അവതരിപ്പിച്ചു. ബഹു: ഭക്ഷ്യവകുപ്പു മന്ത്രി ഇ. ചന്ദ്രശേഖൻ നായർ ഉദ്ഘാടനം ചെയ്തു. മുൻ കേന്ദ്ര മന്ത്രി പ്രൊഫ. പി. ജെ കുര്യൻ ശതാബ്ദി സ്മരണിക പ്രകാശനം ചെയ്തു. ഭവന- വിവാഹധനസഹായം ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവായും വിദ്യാഭ്യാസ ധനസഹായം മാർ എപ്പിപ്പാനിയോസ് തിരുമേനിയും വിതരണം ചെയ്തു. ആശംസകൾ നേർന്നുകൊണ്ട് ഡോ. സാമുവൽ ചന്ദനപ്പള്ളി അടൂർ നഗരസഭാ ചെയർമാൻ ചക്കനാട്ട് രാജേന്ദ്രപ്രസാദ് എന്നിവർ സംസാരിച്ചു. ശതാബ്ദി കമ്മറ്റി ചെയർമാൻ ശ്രീ. എ. കെ തോമസ് സ്വാഗതവും വികാരി പ്രൊഫ. ഫാ. ഏ. ഡാനിയേൽ കൃതജ്ഞതയും പ്രകടിപ്പിച്ചു.

## ബൈബിൾ പോക്കറ്റ് കമ്പ്യൂട്ടറിൽ

പുതിയ നിയമവും പഴയ നിയമവും ഉൾപ്പടെയുള്ള സമ്പൂർണ്ണ ബൈബിൾ പോക്കറ്റ് കമ്പ്യൂട്ടറിൽ. അമേരിക്കയിലെ ബുക്ക്മാൻ കമ്പനിയാണ് ഈ കമ്പ്യൂട്ടർ രംഗത്തിറക്കിയിരിക്കുന്നത്. സെക്കൻഡുകൾക്കുള്ളിൽ ബൈബിളിൻെറ ഏതദ്ധ്യായവും വാക്യവും സ്ക്രീനിൽ തെളിയുമെന്നതാണ് കമ്പ്യൂട്ടറിൻെറ പ്രത്യേകത. കമ്പ്യൂട്ടർ വിദ്യാഭ്യാസം ലഭിച്ചിട്ടില്ലാത്തവർക്കും ഇത് ഉപയോഗിക്കുവാൻ കഴിയും.

കാഞ്ഞിരപ്പള്ളി സെൻറ് ആൻറണീസ് കോളജ് ഓഫ് സയൻസിൽ ഈ കമ്പ്യൂട്ടർ ബൈബിൾ ലഭ്യമാണ്.

## കുരിശിൻ തൊട്ടി കൂദാശ

തിരുവല്ല കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പളളി വകയായി ചുമത്രയിൽ പരിശുദ്ധ പരുമല മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ നാമത്തിൽ ശ്രീ. ജോർജ് സി. മണലേത്ത് തൻെറ മാതാവിൻെറ ഓർമ്മയ്ക്ക് സംഭാവനയായി പണി തീർത്ത് കുരിശിൻ തൊട്ടിയുടെ കൂദാശ 1996 ഡിസംബർ 22-ാം തീയതി വിശുദ്ധ കുർബാനാനന്തരം 11.30 ന് ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി നിർവഹിച്ചു. വികാരി ഫാ. കെ. പി തോമസ് കൃതജ്ഞതയും പറഞ്ഞു.

## 30-ാം അടിയന്തിരം

പ. ബാവാ തിരുമനസ്സിലെ 30-ാം ശ്രാദ്ധ അടിയന്തിരം കാതോലിക്കേറ്റ് അരമനയിൽ ഡിസംബർ 8-ാം തീയതി നടത്തി. രാവിലെ പ. കാതോലിക്കാ ബാവാ, കുറിയാക്കോസ് മാർ ക്ലിമ്മീസ്, യാക്കൂബ് മാർ ഐറേനിയസ് എന്നീ തിരുമേനിമാർ ചേർന്ന് വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിച്ചു. കുർബ്ബാനമദ്ധ്യേ പ. ബാവാ പ്രസംഗിച്ചു. നിയുക്ത കാതോലിക്കാ മാർ തിമോത്തിയോസ്, മാർ തെയോഫിലോസ്, മാർ ഒസ്താത്തിയോസ്, മാർ ദീയസ്ക്കോറോസ്, മാർ എപ്പിപ്പാനിയോസ്, മാർ യൗസേബിയോസ്, മാർ മിലീത്തിയോസ്, മാർ അത്താനാസ്യോസ്, മാർ പക്കോമിയോസ്, മാർ അന്തോണിയോസ് എന്നീ തിരുമേനിമാരും 300-ൽ പരം വൈദികരും വലിയ ഒരു ജനക്കൂട്ടവും വി. കുർബ്ബാനയിലും ധൂപപ്രാർത്ഥനയിലും സംബന്ധിച്ചു. തുടർന്ന് 10 മണിക്ക് ആരംഭിച്ച നേർച്ച സദ്യ 3.30 വരെ നടത്തപ്പെട്ടു. 20000 ൽ പരം ആളുകൾ സദ്യയിൽ സംബന്ധിച്ചു. കോട്ടയം ഡിസ്ട്രിക്ടിലുള്ള എല്ലാ ആതുരാലയങ്ങളിലും ഒരു നേരത്തെ സദ്യ അടിയന്തിരം പ്രമാണിച്ച് എല്ലാ വിഭവങ്ങളും എത്തിച്ച് നടത്തുകയുണ്ടായി. അടിയന്തിര ദിവസത്തെ കാണിക്ക ഒറീസായിൽ കലഹണ്ടി എന്ന സ്ഥലത്തെ ദുരിതാശ്വാസത്തിനായി നൽകി.

അടിയന്തിരത്തിൻെറ നടത്തിപ്പിന് നിയുക്ത കാതോലിക്കാ ബാവാ പ്രസിഡൻറും ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി വൈസ് പ്രസിഡൻറും പി. സി. യോഹന്നാൻ റമ്പാൻ, പി. സി. എബ്രഹാം. പി. സി. ചെറിയാൻ എന്നിവർ കൺവീനന്മാരായും ഉളള കേന്ദ്ര കമ്മറ്റിയും വിവിധ കമ്മറ്റികളും സ്തുത്യർഹമായ സേവനം അനുഷ്ഠിക്കുകയുണ്ടായി. പ. ബാവാ തിരുമേനി അവരെ അഭിനന്ദിച്ചു.

മുൻ മുനിസിപ്പൽ ചെയർമാൻ പി. സി ചെറിയാൻ മടുക്കാനിയിൽ, ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂരിനെ കൊണ്ടു വരപ്പിച്ച പ. മാത്യൂസ് പ്രഥമൻ ബാവായുടെ പൂർണ്ണകായ എണ്ണഛായാ ചിത്രം കബറുങ്കലേക്ക് സമർപ്പിക്കുകയുണ്ടായി.

ഇത്ര വിപുലമായ രീതിയിൽ നടത്തിയ ഈ അടിയന്തിരത്തിന് വിവിധ പളളിക്കാർ സാധനങ്ങളും പണവും നൽകി സഹകരിച്ചു. സദ്യക്കുള്ള വിഭവങ്ങൾ എല്ലാം പാകം ചെയ്തത് കോട്ടയം, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിലെ ഓരോ പളളിക്കാരുടെ ചുമതലയിൽ ആയിരുന്നു.

## വീഡിയോ കാസറ്റ്

പ. മാത്യൂസ് പ്രഥമൻ ബാവായുടെ കബറടക്കത്തിന്റെ വീഡിയോ കാസറ്റ് 300 രൂപാ വിലയ്ക്കു ലഭിക്കുന്നതാണ്. ആവശ്യക്കാർ ബന്ധപ്പെടുക.

മാനേജർ, കാതോലിക്കേറ്റ് അരമന,

ദേവലോകം പി. ഒ , കോട്ടയം 686038.

## കുന്നംകുളം അരമനയിൽ

പ. മാത്യൂസ് പ്രഥമൻ ബാവയുടെ 40-ാം ദിന അടിയന്തിരം കുന്നംകുളം ഭദ്രാസന അരമനയിൽ വിപുലമായ തോതിൽ ഡിസംബർ 17-ാം തീയതി നടത്തി. അന്നു രാവിലെ അരമന ചാപ്പലിൽ മാർ മിലത്തിയോസ്, മാർ ക്ലീമീസ്, മാർ അന്തോണിയോസ് എന്നീ തിരുമേനിമാരും കോറെപ്പിസ്ക്കോപ്പാമാരും, റമ്പാന്മാരും, പട്ടക്കാരും ചേർന്ന് പതിമൂന്നിന്മേൽ പകുർബ്ബാന നടത്തി. വി. കുർബ്ബാനയെത്തുടർന്ന് പൊതുസദ്യയും നടത്തപ്പെട്ടു. വൈദികരടക്കം വലിയ ഒരു ജനസമൂഹം അടിയന്തിരചടങ്ങുകളിൽ സംബന്ധിച്ചിരുന്നു.

## വള്ളിക്കാട്ടു ദയറായിൽ

വള്ളിക്കാട്ടു ദയറായിൽ കബറടങ്ങിയിട്ടുള്ള പ. ഗീവറുഗീസ് പ്രഥമൻ ബാവായുടെ ഓർമ്മപ്പെരുന്നാളും പ. മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവായുടെ 40-ാം അടിയന്തിരവും ഡിസംബർ 17-ാം തീയതി സംയുക്തമായി വള്ളിക്കാട്ടു ദയറായിൽ ആചരിച്ചു. 16-ാം തീയതി സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് റാസയും അനുസ്മരണാസമ്മേളനവും നടത്തപ്പെട്ടു. 17-ാം തീയതി പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും അടിയന്തിരസദ്യയും നടത്തി. ഉച്ചകഴിഞ്ഞ് പ്രദിക്ഷിണവും ഉണ്ടായിരുന്നു.

## അനുസ്മരണാ സമ്മേളനവും

## മുപ്പതാം അടിയന്തിരവും

കാലം ചെയ്ത ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അനുസ്മരണാ സമ്മേളനം ഡിസംബർ 10-ാം തീയതി കോട്ടയം വൈദിക സെമിനാരി ഓഡിറ്റോറിയത്തിൽ നടന്നു. സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷം വഹിച്ചു. ചങ്ങനാശ്ശേരി ആർച്ചു ബിഷപ്പ് ഡോ. ജോസഫ് മാർ പവ്വോത്തിൽ ഉദ്ഘാടനം ചെയ്തു. കൽദായാ സഭയുടെ ഡോ അപ്രേം, മാർത്തോമ്മാസഭയുടെ ജോസഫ് മാർ ഐറേനിയസ് എന്നീ തിരുമേനിമാരും മന്ത്രിമാരായ റ്റി. കെ. രാമകൃഷ്ണൻ, ചന്ദ്രശേഖരനായർ എന്നിവരും കുമരകം ശങ്കുണ്ണിമേനോൻ, ഡോ. കെ. എം തരകൻ എന്നിവരും പ്രസംഗിച്ചു. വൈസ് പ്രിൻസിപ്പൽ ഡോ. ഫാ. കെ. എം. ജോർജ്ജ് സ്വാഗതവും ഫാ. റ്റി. ജെ. ജോഷ്വാ കൃതജ്ഞതയും പറഞ്ഞു. അഭി. തിരുമേനിയുടെ മുപ്പതാം അടിയന്തിരം ഡിസംബർ 23-ാം തീയതി പഴയ സെമിനാരിയിൽ ചാപ്പലിൽ നടത്തപ്പെട്ടു. സെമിനാരി ചാപ്പലിൽ പ. ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ നടന്ന മൂന്നിന്മേൽ കുർബ്ബാനയ്ക്കുശേഷം അയ്യായിരം പേർക്ക് അടിയന്തിരസദ്യ നടത്തപ്പെട്ടു.

**ആലുവ:** ചിന്തയും, വാക്കും, കർമ്മവും സമന്വയിപ്പിച്ച് മഹദ്ജീവിതം നയിച്ച സഭാ പിതാവായിരുന്നു കാലം ചെയ്ത പരിശുദ്ധ മാർത്തോമ്മ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ എന്ന് ജില്ലാ കളക്ടർ വി. പി. ജോയി അഭിപ്രായപ്പെട്ടു. കാലം ചെയ്ത പുണ്യപിതാക്കന്മാരുടെ സ്മരണ പുതുക്കുമ്പോൾ അനുഗ്രഹത്തിന്റെ നീർച്ചാലുകൾ നമ്മിലേയ്ക്ക് ഒഴുകി എത്തേണ്ടിയിരിക്കുന്നുവെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

കാലം ചെയ്ത പരി: കാതോലിക്കാബാവായുടെ 40-ാം ചരമദിനത്തോടനുബന്ധിച്ച് അങ്കമാലി ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ആലുവ തൃക്കുന്നത്ത് സിമ്മനാരിയിൽ ചേർന്ന അനുസ്മരണാസമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് സംസാരിക്കുകയായിരുന്നു അദ്ദേഹം.

എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ വക്താവായിരുന്ന കാലം ചെയ്ത പിതാവ് മലങ്കര സഭയുടെ യശസ്സ് ആഗോളതലത്തിൽ ഉയർത്തിക്കാട്ടിയ പ്രതിഭാധനനായിരുന്നുവെന്ന് സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ച പൗലോസ് മാർ പക്കോമിയോസ് വെളിപ്പെടുത്തി.

സമൂഹത്തോടുള്ള പ്രതിബദ്ധത മനസ്സിലാക്കി സഹിഷ്ണുതയോടും സഹോദര്യത്തോടും സഹവർത്തിത്വമനോഭാവത്തോടും ത്യാഗസന്നദ്ധതയോടും വർത്തിച്ച് ജീവിതം സഫലീകൃതമാക്കിത്തീർത്ത ധന്യനായിരുന്നു പരി: ബാവാ എന്ന് കെ. മുഹമ്മദാലി എം. എൽ. എ വെളിപ്പെടുത്തി.

മുനിസിപ്പൽ ചെയർമാൻ എം. ഒ. ജോൺ, ഭദ്രാസന സെക്രട്ടറി റവ: ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പാ, ഫാ: ജോസഫ് വെള്ളറപ്പള്ളി, ഫാ: മത്തായി ഇടയനാൽ എന്നിവർ പ്രസംഗിച്ചു.

നിർദ്ധനരായ രണ്ടു വ്യക്തികൾക്ക് ഭവന നിർമ്മാണത്തിന് പതിനായിരം രൂപ ധനസഹായമായി കളക്ടർ വിതരണം ചെയ്തു.

അനുസ്മരണസമ്മേളനത്തിനുമുമ്പ് വി: കുർബ്ബാന ധൂപപ്രാർത്ഥന, നേർച്ച എന്നിവ നടന്നു.

## സുവർണ്ണ ജൂബിലി ആഘോഷിച്ചു

കുന്നംകുളം, വൈശ്ശേരി മാർ ഗ്രീഗോറിയോസ് പള്ളി സുവർണ്ണജൂബിലി ഡിസംബർ 22-ാം തീയതി ഞായറാഴ്ച വിവിധ പരിപാടികളോടുകൂടി നടത്തപ്പെട്ടു. പൊതുസമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുകയും ജൂബിലി കൂപ്പൺ വിജയികൾക്ക് സമ്മാനം വിതരണം ചെയ്യുകയും ചെയ്തു. പൗലൂസ് മാർ പക്കോമിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. മലങ്കര, കത്തോലിക്കാ, റീത്ത് സഭയുടെ പൗലൂസ് മാർ പീലക്സിനോസ്, പാമ്പാടിദയറാ മാനേജർ വന്ദ്യ യോഹന്നാൻ റമ്പാൻ, റീത്ത് മഹാ ഇടവക വികാരി, പുലിക്കോട്ടിൽ കോറെപ്പിസ്കോപ്പാ, പഴഞ്ഞി എം. ഡി കോളേജ് പ്രിൻസിപ്പാൾ പ്രൊഫ. പി. സി ഏലിയാസ്, മുനിസിപ്പൽ കൗൺസിലർ ശ്രീമതി സുനിത പ്രേംലാൽ, ഫാ. സ്റ്റീഫൻ ജോർജ്, ഇ. കെ മോഹൻ തുടങ്ങിയവർ പ്രസംഗിച്ചു.

## സംയുക്ത ഓർമ്മപ്പെരുന്നാൾ

ദേവലോകം അരമന ചാപ്പലിൽ കബറടങ്ങിയിട്ടുള്ള പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ 32-ാം ഓർമ്മപ്പെരുന്നാളും പ. ഔഗേൻ പ്രഥമൻ ബാവായുടെ 21-ാം ഓർമ്മപ്പെരുന്നാളും സംയുക്തമായി കൊണ്ടാടി. പെരുന്നാൾ പ്രമാണിച്ച് ഡിസംബർ 29-ാം തീയതി കൊടിയേറിയതി

നെത്തുടർന്ന് 3-ാം തീയതിവരെ അഭിവന്ദ്യ കൂറിലോസ്, അത്താനാസ്യോസ്, പക്കോമിയോസ്, അന്തോണിയോസ് എന്നീ തിരുമേനിമാർ ഓരോ ദിവസവും രാവിലെ വി. കുർബ്ബാനയർപ്പിച്ചു. തുടർന്ന് ഫാ. പി എൻ. പോൾ, ഫാ. കെ. റ്റി വർഗീസ്, ഫാ. രജി മാത്യു, മി. കെ. കെ. ഏബ്രഹാം എന്നിവരുടെ നേതൃത്വത്തിൽ 10 മുതൽ 1 വരെ എല്ലാ ദിവസവും ധ്യാനപ്രസംഗങ്ങളും ഉണ്ടായിരുന്നു. 2-ാം തീയതി സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് പ്രൊഫ. വർഗീസ് പടിയറ അനുസ്മരണാപ്രസംഗം നടത്തി. 5.30 മണിക്ക് കോടിമതയെത്തിയ തീർത്ഥാടകരെ മാർ യൗസേഫിയോസ് മാർ പക്കോമിയോസ് തിരുമേനിമാരും സഭാട്രസ്റ്റി പി.സി. എബ്രഹാം, സെക്രട്ടറി എ. കെ. തോമസ് തുടങ്ങിയവരും ചേർന്ന് സ്വീകരിച്ച് പടിഞ്ഞാറേക്കര ഏജൻസീസ് മൈതാനിയിലേക്ക് ആനയിച്ചു. അവരുടെ സൽക്കാരങ്ങൾ സ്വീകരിച്ചശേഷം 6 മണിക്ക് തീർത്ഥാടകർ കത്തിച്ച മെഴുകുതിരികളും വഹിച്ചുകൊണ്ട് കബറിങ്കലേക്കു നീങ്ങി. തീർത്ഥാടകർ മാർ ഏലിയാ കത്തീഡ്രലിൽ എത്തിയപ്പോൾ കത്തീഡ്രലിൽ നിന്നുള്ള റാസയോടും ബസ്സേലിയോസ് കോളേജ് അദ്ധ്യാപകദ്ധ്യേതാക്കളുടെ നിരയോടു ചേർന്നു. 8.30ന് അരമനയിൽ എത്തിയ തീർത്ഥാടകരെ അരമന മാനേജർ സ്വീകരിച്ചു. കോടിമതനിന്ന് ദേവലോകംവരെയുള്ള തീർത്ഥാടനത്തിൽ അഭിവന്ദ്യ യൗസേബിയോസ്, പക്കോമിയോസ് എന്നീ തിരുമേനിമാർ തീർത്ഥാടകരോടു ചേർന്ന് കാൽ നടയായി സംബന്ധിക്കുകയുണ്ടായി. അരമന ചാപ്പലിൽ എത്തി ലുത്തിനിയായും കബറിങ്കൽ ധൂപ പ്രാർത്ഥനയും കഴിഞ്ഞ്. പ. ബാവാ തിരുമനസ്സിലെ ആശീർവാദത്തോടുകൂടി അന്നത്തെ പരിപാടികൾ അവസാനിച്ചു.

3-ാം തീയതി രാത്രിപ്രാർത്ഥനയെത്തുടർന്ന് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. 8.30ന് പ്രഭാതപ്രാർത്ഥന കഴിഞ്ഞ് പ. ബാവായുടെ പ്രധാനകാർമ്മികത്വത്തിലും മാർ യൗസേബിയോസ്, മാർ പക്കോമിയോസ് തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും വി. മൂന്നിന്മേൽ കുർബ്ബായുണ്ടായിരുന്നു. വി. കുർബ്ബാനമദ്ധ്യേ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി പ്രസംഗിച്ചു. ധൂപപ്രാർത്ഥന, പ്രദക്ഷിണം, നേർച്ചവിളമ്പ് എന്നീ പെരുന്നാൾ ചടങ്ങുകളും ഉണ്ടായിരുന്നു. മാർ തെയോഫീലോസ്, മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരും 100- ൽ പരം വൈദികരും ഒരു വലിയ ജനക്കൂട്ടവും പെരുന്നാളിൽ സംബന്ധിച്ചു.

പ. ഗീവറുഗീസ് ദ്വിതിയൻ ബാവായുടെ നാമത്തിൽ ഏർപ്പെടുത്തിയിട്ടുള്ള എൻഡോവ്മെൻറിൻെറ പലിശയിൽനിന്ന് 30,000 രൂപാ ചികിത്സയ്ക്കു സാമ്പത്തികമായി പ്രയാസപ്പെടുന്ന രോഗികൾക്ക് നൽകുന്നതിനു എൻഡോവ്മെൻറ് കമ്മറ്റി തീരുമാനിച്ചിരിക്കുന്ന വിവരം. കമ്മറ്റിയുടെ വൈസ് പ്രസിഡൻറ് പക്കോമിയോസ് തിരുമേനി പ്രസ്താവിച്ചു.

മലങ്കസഭാ മാസികയുടെ സുവർണ്ണ ജൂബിലി പ്രമാണിച്ചും പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സ്മരണാഞ്ജലിയായും പ്രസിദ്ധപ്പെടുത്തുന്ന സ്മരണികയുടെ പ്രഥമ കോപ്പി മാസികയുടെ എഡിറ്റോറിയൽ ബോർഡ് പ്രസിഡൻറ് യൗസേബിയോസ് തിരുമേനിയിൽനിന്ന് സ്വീകരിച്ച് പ. ബാവാ പ്രകാശനം ചെയ്തു.

## പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായ്ക്ക് സ്മരണാഞ്ജലി

1996 നവംബർ 16-ാം തീയതി കൂടിയ അമേരിക്കൻ ഭദ്രാസന വൈദികയോഗം പ. മാത്യൂസ് പ്രഥമൻ ബാവായ്ക്ക് സ്മരണാഞ്ജലി അർപ്പിച്ചു. കെ. മത്തായി കോറെപ്പിസ്ക്കോപ്പാ, അവതരിപ്പിച്ച അനുശോചന പ്രമേയത്തിൽനിന്നും:

സിമ്മനാരി പ്രധാനാധ്യാപകനും, സഭാമേലദ്ധ്യക്ഷനും എന്ന നിലയിൽ ആത്മീയവും ഗുരുശിഷ്യപരവുമായ സുദൃഢബന്ധമായിരുന്നു തിരുമേനിയും വൈദികരും തമ്മിലുണ്ടായിരുന്നത്. പുറമേ ഗാഭീര്യം പരിവേഷമണിയിക്കുന്ന വ്യക്തിത്വത്തിൻെറ പിന്നിൽ, സ്നേഹനിർഭരവും കപടരഹിതവുമായ ഒരു വിശുദ്ധ ഹൃദയം തിരുമേനി കാത്തുസൂക്ഷിച്ചിരുന്നു. വൈദികരെ സ്നേഹിക്കുകയും അവരുടെ ക്ഷേമത്തിനായി പ്രവർത്തിക്കുകയും ചെയ്തിരുന്നു. സഭയുടെ ആരാധനാ സംവിധാനത്തിൽ അഭിലഷണീയമായ നവോത്ഥാനം കൈവരുത്തി. പണ്ഡിതോചിതമായ ദൈവവചനശുശ്രൂഷയിലൂടെ ആത്മ ചൈതന്യം പകർന്നു. എക്യൂമനിസത്തിൻെറ വക്താവും സഹോദരീ സഭകളുടെ സ്നേഹിതനും, സാമൂഹ്യക്ഷേമത്തിൽ ശ്രദ്ധാലുവും, മറ്റുള്ളവരുടെ സ്നേഹാദരവുകൾക്ക് പാത്രീഭൂതനുമായിരുന്നു വി. പിതാവു മലങ്കരസഭയെ ഒരു ആഗോള സഭയായി മാറ്റിയതിൽ തിരുമേനിയുടെ പങ്ക് അതുല്യമായിരുന്നു. അമേരിക്കൻ ഭദ്രാസനം രൂപംകൊണ്ടത് അദ്ദേഹത്തിൻെറ ഭരണകാലത്തായിരുന്നു. അമേരിക്കൻ ഭദ്രാസനവും അതിലെ വൈദികരും ജനങ്ങളും അദ്ദേഹത്തിൽ പ്രത്യേകം കടപ്പെട്ടിരിക്കുന്നു.

## മദ്ധ്യസ്ഥ പ്രാർത്ഥനാ ധ്യാനം

തിരുവനന്തപുരം, കൊല്ലം ഭദ്രാസനങ്ങളിലെ പ്രാർത്ഥനാ യോഗങ്ങളുടെ നേതൃത്വത്തിൽ കൊട്ടാരക്കര മാർ ഇഗ്നാത്തിയോസ് പള്ളിയിൽവച്ച് ഡിസംബർ 14-ാം തീയതി രാവിലെ 7 മുതൽ ഉച്ചകഴിഞ്ഞ് 3 വരെ മദ്ധ്യസ്ഥ പ്രാർത്ഥനയും ധ്യാനവും നടത്തുകയുണ്ടായി.

രാവിലെ പ. കാതോലിക്കാബാവാ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. തുടർന്നു നടന്ന ധ്യാനയോഗത്തിന് മാർ ദീയസ്ക്കോറസ്, മാർ ക്ലീമ്മീസ് എന്നീ തിരുമേനിമാരും സിറിൽ റമ്പാൻ, ഫാ. വർഗീസ് ജോൺ, ഫാ. സി. അലക്സാണ്ടർ, ഫാ. കെ. റ്റി. വർഗീസ് മി. റ്റി. ജെ. അലക്സാണ്ടർ എന്നിവരും നേതൃത്വം നല്കി. ആയിരത്തിലധികം ആളുകൾ ഇതിൽ സംബന്ധിച്ചു.

വൈദികചരമം



മംഗലം പീടികയിൽ പി. ഈ. തോമസ് കത്തനാർ ഡിസംബർ 8- ന് നിര്യാതനായി. ശവസംസ്ക്കാരം 11-ാം തീയതി മംഗലം സെ. ജോർജ്ജ് പള്ളിയോടുചേർന്ന് പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും മാർ യൗസേബിയോസ്, മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെയും അനേകം വൈദികരുടെയും സഹകരണത്തിലും നടത്തി. വലിയ ഒരു ജനക്കൂട്ടം വിലാപയാത്രയിലും ശവസംസ്കാരശുശ്രൂഷയിലും സംബന്ധിച്ചു.

# മലങ്കരയിലെ ഒന്നാം കാതോലിക്കായുടെ കബറിടത്തോടുചേർന്ന് ധ്യാനമന്ദിരം

മലങ്കരയിലെ ഒന്നാം കാതോലിക്കാ പ. ബസേലിയോസ് പൗലൂസ് I (മുറിമറ്റത്തിൽ) കബറടങ്ങിയിരിക്കുന്ന പാമ്പാക്കുട ചെറിയപള്ളിയിൽ പ. പിതാവിൻെറ സ്മരണയ്ക്ക് ഒരു ധ്യാനകേന്ദ്രം നിർമ്മാണം ആരംഭിച്ചിരിക്കുന്നു. ഒരു ധ്യാനപഠന കേന്ദ്രവും, സാമൂഹ്യാരോഗ്യപരിപാലന കേന്ദ്രവും സമന്വയിച്ച് നിർമ്മിക്കുവാനാണ് പരിപാടി. പ്രസ്തുത ഉദ്യമത്തെ വിശ്വാസികൾ പ്രോത്സാഹിപ്പിക്കണം എന്ന് കാണിച്ചുകൊണ്ട് പ. ബാവാ തിരുമനസുകൊണ്ട് പുറപ്പെടുവിച്ചിട്ടുള്ള കല്പനയിൽ നിന്നു.....

"നമ്മുടെ സഭയുടെ മലങ്കരയിലെ ഒന്നാമത്തെ കാതോലിക്കാബാവായുടെ ഈ സ്മാരക നിർമ്മാണത്തിന് നമ്മുടെ എല്ലാ ഭവനങ്ങളിൽനിന്നും പള്ളികളിൽ നിന്നും ഗണ്യമായ സാമ്പത്തിക സഹായം ലഭിക്കത്തക്ക രീതിയിൽ എല്ലാ വികാരിമാരും പള്ളി ഭരണകർ ത്താക്കളും ആത്മാർത്ഥമായി സഹകരിക്കുവാൻ സ്നേഹപൂർവ്വം നാം ആവശ്യപ്പെടുന്നു. നിങ്ങളുടെ സംഭാവനകൾ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ് എന്ന വിലാസത്തിൽ അയയ്ക്കണം. 'നീതിമാൻെറ വിളക്ക് പ്രകാശിക്കും' സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം സ്നേഹിക്കും, പണത്തിൻെറ രസീത് അയച്ചു തരുന്നതാണ്. വരവുചെലവ് കണക്കുകൾ യഥാസമയം അറിയിക്കുന്നതുമായിരിക്കും."



ധ്യാനമന്ദിരത്തിൻെറ ശിലാസ്ഥാപനം പ. കാതോലിക്കാബാവാ നിർവ്വഹിക്കുന്നു

## ഉത്ഘാടനം ചെയ്തു

ഉദയ്പൂർ: - രാജസ്ഥാനിൽ ഉദയ്പൂർ St. Gregorios Orthodox Church Society യുടെ നേതൃത്വത്തിൽ നടത്തുന്ന സെൻറ് ഗ്രിഗോറിയോസ് സീനിയർ സെക്കൻററി സ്കൂളിനുവേണ്ടി 50 ലക്ഷത്തോളം രൂപ മുടക്കി നിർമ്മിച്ച പുതിയ കെട്ടിടം, സ്കൂൾ വാർഷികം എന്നിവയുടെ ഉദ്ഘാടനം രാജസ്ഥാൻ നിയമസഭാ സ്പീക്കർ ശ്രീ. ശാന്തിലാൽ ചപ്ലോത്ത് (Shanhilal Chaplot) നിർവഹിച്ചു.

ചടങ്ങിൽ ഡൽഹി ഭദ്രാസനസഹായ മെത്രാപ്പോലീത്ത ഇയ്യോബ് മാർ പീലക്സിനോസ് അദ്ധ്യക്ഷനായിരുന്നു. പ. പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന ഈ സ്ഥാപനം ആർഷമഹർഷിശ്വരന്മാർ വിഭാവനം ചെയ്ത ഏക മാനവദർശനം സംവദേനം ചെയ്യുന്ന ഒരു ഉത്തമ വിദ്യാക്ഷേത്രമായിത്തീരട്ടെയെന്ന് അഭി. മെത്രാപ്പോലീത്താ ആശംസിച്ചു. രാജസ്ഥാൻ നിയമസഭാ സ്പീക്കർ ശ്രീ. ശാന്തിലാൽ ചപ്ലോത്ത് സ്കൂളിന്റെ പുതിയ കെട്ടിടത്തിന്റെയും, സ്കൂൾ വാർഷികാഘോഷങ്ങളുടെയും ഉദ്ഘാടന കർമ്മം നിർവഹിച്ചു. ഉദയ്പൂർ സിറ്റിയിലെ ഏറ്റവും നല്ല അദ്ധ്യാപകനായി സർക്കാർ ഏർപ്പെടുത്തിയിട്ടുള്ള അവാർഡിനർഹനായിത്തീർന്ന School Principal Shr i K.N. Vijiayan -നെ യോഗം അനുമോദിച്ചു. School Manager & Society Chairman ഫാ. ഷാജി ജോർജ് വിശിഷ്ടാതിഥികളെ സ്വാഗതം ചെയ്തു. School Principal Sri K.N. Vijayan School Annual report ഉം Staff Secretary Smt. Beena Acharya കൃതജ്ഞതയും രേഖപ്പെടുത്തി. കുട്ടികളുടെ കലാപരിപാടികൾ ചടങ്ങിന് മികവേകി.

സീനിയർ സെക്കണ്ടറി സ്കൂളിനുവേണ്ടി പുതിയ കെട്ടിടം.





പുതിയ കെട്ടിടത്തിന്റെ ഉദ്ഘാടനം രാജസ്ഥാൻ നിയമസഭാ സ്പീക്കർ ശ്രീ. ശാന്തിലാൽ ചപ്ലോത്ത് നിർവഹിച്ചപ്പോൾ. ഇയ്യോബ് മാർ പിലക്സി നോസ് മെത്രാപ്പോലീത്ത, സ്കൂൾ മാനേജർ റവ. ഫാ. ഷാജി ജോർജ്, ശ്രീ. ശാന്തിലാൽ ചപ്ലോത്ത്, സ്കൂൾ പ്രിൻസിപ്പൽ ശ്രീ. കെ. എൻ വിജയൻ, സൊസൈറ്റി സെക്രട്ടറി ശ്രീ. കെ.ഐ. തോമസ്, ട്രഷറർ ശ്രീ. തോമസ് കോശി എന്നിവർ സമീപം.

# 8-ാം ചരമവാർഷികം

## 24-1-1997



തിരുവനന്തപുരത്ത് കുമാരപുരം മാംകൂട്ടത്തിൽ മോഹൻസ് ബംഗ്ലാവിൽ മിസ്സസ് കുഞ്ഞന്നാമ്മ മത്തായിയുടെ 8-ാം ചരമവാർഷികം പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാനയോടുകൂടി കുമാരപുരം സെ. തോമസ് പള്ളിയിൽ ആചരിച്ചു.



*Inserted by*

**SORROWING FAMILY**

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

*For Favours Received*



KORAH, THANKAMMA
JOBBY, BOBBY
S. Island, New York.

Printed and published by Fr. T.G. Zacharia
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
Chief Editor Rev. Dr. Jacob Kurian